നാരായണഗുരു

# വിനായകാഷ്ടകം



വ്യാഖ്യാനം: നിത്യചൈതന്യയതി




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

നാരായണഗുരു

# വിനായകാഷ്ടകം

വ്യാഖ്യാനം

നിത്യചൈതന്യയതി

തർജ്ജമ

മുനി നാരായണപ്രസാദ്

നാരായണ ഗുരുകുലം
ശ്രീനിവാസപുരം P. O.
വർക്കല, കേരള
695 145

വില ക. 2.00

# ആമുഖം

"ശ്രീനാരായണ ഗുരുദേവകൃതികളി"ൽ ഒന്നാമത്തേതായി കൊടുത്തിരിക്കുന്ന "വിനായകാഷ്ടകം" നാരായണ ഗുരുവിൻെറ ആദ്യകാലകൃതികളിൽ പെട്ടതായിട്ടാണു ചില പണ്ഡിതന്മാർ എണ്ണിപ്പോരുന്നതു്. അതുകൊണ്ടു് പിൽക്കാലത്തു് എഴുതിയിട്ടുള്ള ആത്മോപദേശശതകം, ദർശനമാല മുതലായ കൃതികൾക്കു കൊടുക്കുന്ന പ്രാധാന്യം ഈ കൃതികൾക്കു കൊടുക്കേണ്ടതില്ലെന്നും ചിലർ ധരിച്ചുവശായിട്ടുണ്ടു്.

ശാസ്ത്രം ഇന്നു വളരെ പുരോഗമിച്ചിട്ടുണ്ടു്. 1976-ൽ അമേരിക്ക ചൊവ്വാ ഗ്രഹത്തിലേക്കു് വൈക്കിംഗ് എന്ന ഒരു ശാസ്ത്രനിരീക്ഷണയന്ത്രം വിക്ഷേപിക്കുകയുണ്ടായി. അതിൻെറ പ്രധാന ശില്പിയായിരുന്ന കാൾ സാഗൺ ഈ വർഷം ആദ്യം (1977) "ദി ഡ്രാഗൺസ് ഓഫ് ഏഡൻ" എന്ന ഗഹനമായ ഒരു ശാസ്ത്രപഠനം പ്രസിദ്ധീകരിച്ചു. അതു് ഏതാനും ദിവസങ്ങൾക്കകം പണ്ഡിതന്മാരുടെയും ശാസ്ത്രജ്ഞന്മാരുടെയും ശ്രദ്ധ പിടിച്ചുപററുകയുണ്ടായി. മാനവസംസ്കാരത്തിൻെറ ബാല്യകാലത്തിൽ സമ്പാദിച്ച ഉൾക്കാഴ്ച ഇന്നും അവനു വഴികാട്ടിയായിരിക്കുന്നതു് ബോദ്ധ്യമാകുവാൻ ഈ പഠനം അത്യന്തം ഉപകരിക്കും. കാറൽ ഗുസ്താഫ് യുങ്ങ് "സിംബൽസ് ഓഫ് ട്രാൻസ്ഫോർമേഷൻ" എന്നൊരു

ബൃഹദ്ഗ്രന്ഥം എഴുതിയിട്ടുണ്ട്. മനശ്ശാസ്ത്രജ്ഞന്മാർ, കവികൾ, കലാകാരന്മാർ, തത്ത്വചിന്തകന്മാർ എന്നിവരെല്ലാം മുക്തകണ്ഠം പുകഴ്ത്തുന്ന ഒരു ബൃഹദ്ഗ്രന്ഥമാണിതു്. ഇതെല്ലാം മനുഷ്യന്റെ സമൂഹമനസ്സിന്റെ ആഴത്തിൽ ഉടലെടുക്കുന്നതായ സർഗ്ഗപ്രതിഭയുടെ പ്രതീകാത്മകതയിൽ വെളിച്ചം വിതറുന്ന ഗ്രന്ഥങ്ങളാണു്. ഇവയെല്ലാം നല്ലതുപോലെ മനസ്സിരുത്തി പഠിച്ചിട്ടു് നാരായണ ഗുരുവിന്റെ "ആദ്യകാലകൃതികൾ" എന്നു പറയപ്പെടുന്ന സ്തോത്രങ്ങൾ വായിക്കുന്ന ഒരുവനു കാണുവാൻ കഴിയുന്നതു് വാക്കുകളിൽ ഒതുക്കിനിറുത്താൻ കഴിയാത്ത ആശ്ചര്യമാണു്. ഗുരുവിന്റെ ദർശനം അനുപമേയമാണു്.

പ്രതീകാത്മകഭാഷയെ വൈകാരികമായ ആനന്ദത്തിന്റെയും അത്ഭുതത്തിന്റെയും പൂർണ്ണിമയിൽ നിന്നും അല്പം പോലും പിരിച്ചുമാറ്റാതെ ശാസ്ത്രസമ്മതമായ രീതിയിൽ കൈകാര്യം ചെയ്തുകൊണ്ടു പരമമായ സത്യത്തെ അനുഭവസമ്പന്നനായ ഒരു പരമഹംസന്റെ ഏകതാബോധത്തോടുകൂടി ഗുരു പാടിയിരിക്കുന്നു. അതിന്റെ മഹിമ അറിയുന്തോറും അതുല്യനായ ആ മഹാഗുരുവിന്റെ മുമ്പിൽ നാം ബദ്ധാഞ്ജലികളോടുകൂടി തരിച്ചു നിന്നുപോകും. സംസ്കൃതത്തിലുള്ള, സുലളിതമെന്നു് തോന്നിയേക്കാവുന്ന അതീവ ഗൂഢമായ ഈ കൃതി ആദ്യം വ്യാഖ്യാനിച്ചതു് പ്രൊ. എം. എച്ച്. ശാസ്ത്രികളാണു്. ഈ ചെറിയ ഗ്രന്ഥം തയ്യാറാക്കുന്നതിനു് ഞങ്ങൾ ആ പണ്ഡിതവരേണ്യനോടു് കടപ്പെട്ടിട്ടുണ്ടു്. അദ്ദേഹത്തോടുള്ള അകൈതവമായ കൃതജ്ഞതെ ഇവിടെ രേഖപ്പെടുത്തുന്നു. പ്രതീകാത്മകതയുടെ ആന്തരാർത്ഥം മനനം

ചെയ്തു കണ്ടെത്തുവാനുള്ള മാർഗ്ഗം അഹേതുകദയാ സിന്ധുവായ നടരാജഗുരു ഈ എളിയ ശിഷ്യന്മാൎക്ക് ഉപദേശിച്ചു തന്നിരുന്നില്ലെങ്കിൽ ഗുരുദേവകൃതികളിലെ ഏററവും പ്രയാസമുള്ള ആദ്യകാലകൃതികളെ വ്യാഖ്യാനിക്കാനുള്ള കഴിവ് ഞങ്ങൾക്ക് ഒരിക്കലും ഉണ്ടാകുമായിരുന്നില്ല. അവിടുത്തെ തൃപ്പാദങ്ങളിൽ ഞങ്ങൾ ഭക്തിപൂർവ്വം പ്രണമിച്ചു ചുംബിക്കുന്നു. തുടർന്നുള്ള കൃതികൾ ഈ മാതിരി ഇംഗ്ലീഷിലും, മലയാളത്തിലും, ഡച്ചിലും, ജർമ്മനിലും, സ്പാനിഷിലും, ഫ്രഞ്ചിലും, ഹിന്ദിയിലും മലയൻഭാഷയിലും വ്യാഖ്യാനിച്ചു പ്രസിദ്ധം ചെയ്യുവാൻ വിഘ്നേശ്വരനായ ഭഗവാൻതന്നെ അനുഗ്രഹിക്കുമാറാകട്ടെ! പരമാചാര്യനായ നാരായണഗുരുവിൽ സമസ്തവും സമർപ്പിച്ചുകൊണ്ട് ഇതു് പ്രസിദ്ധീകരിച്ചുകൊള്ളുന്നു.

വിധേയർ,

നിത്യചൈതന്യയതി.

മുനിനാരായണപ്രസാദ്.

# വിനായകാഷ്ടകം

വിനായകനെ സ്തുതിച്ചുകൊണ്ട് നാരായണഗുരു എഴുതിയിട്ടുള്ള എട്ടു ശ്ലോകങ്ങളടങ്ങിയ ഒരു ചെറുകൃതിയാണ് വിനായകാഷ്ടകം. ഗണപതി തന്നെയാണ് വിനായകൻ. വിനയിക്കുന്നവൻ എന്ന അർത്ഥത്തിലാണ് വിനായകൻ എന്ന പേര്, ദേവഗണങ്ങളുടെയും പിതൃഗണങ്ങളുടെയും പതിയായ ഗണപതിക്ക് കിട്ടിയിട്ടുള്ളത്. വിനയിക്കുക എന്നാൽ എടുത്തു മാറുക, ബോധനം ചെയ്യുക എന്നൊക്കെ അർത്ഥമുണ്ട്. അവിദ്യാരൂപമായ എല്ലാ വിഘ്നങ്ങളെയും എടുത്തുമാറ്റി പ്രബോധനം നല്കി അറിവിന്റെ പ്രകാശം പരത്തുന്നവൻ ആണ് വിനായകൻ. ഈ അർത്ഥത്തിലാണ്, ഏതു കാര്യവും തുടങ്ങുന്നതിന് മുമ്പ്, വിഘ്നങ്ങളെല്ലാം നീങ്ങി ശുഭപര്യവസാനം ഉണ്ടാകുന്നതിനുവേണ്ടി വിഘ്നേശ്വരപൂജ ചെയ്യുന്നത്.

ഗണപതി ദേവഗണങ്ങളുടെയും പിതൃഗണങ്ങളുടെയും പതിയാണെന്ന് പറഞ്ഞല്ലോ. ആര്യന്മാർ ഭാരതത്തിലേക്ക കൊണ്ടുവന്ന വൈദികസംസ്കാരത്തിൻേറതാണ് ദേവന്മാർ. പിതൃപൂജയാകട്ടെ പ്രാഗ്വൈദികമായ അനാര്യസംസ്കാരത്തിൻേറതാണ്. ദേവന്മാരുടെയും പിതൃക്കളുടെയും പതിയായ ഗണപതി ആര്യാനാര്യ സംസ്കാരങ്ങളെ ശുദ്ധമായ ആത്മജ്ഞാനംകൊണ്ടു കൂട്ടിയിണക്കുകയും, ഈ രണ്ടു് സംസ്കാരങ്ങൾ തമ്മിലുള്ള ഭിന്നതമൂലം ഉളവായിരുന്ന വിഘ്നങ്ങളെയെല്ലാം ഇല്ലാതാക്കുകയും ചെയ്തു എന്നു് ഊഹിക്കാം. ശിവകുടുംബത്തിലെ ആദ്യ സന്താനമായ ഗണപതി ശൈവസമ്പ്രദായത്തിൽ പെട്ടതാണെന്നു പറയേണ്ടതില്ലല്ലോ. എന്നാൽ ശൈവന്മാരും വൈഷ്ണവരും, ഏതു് മംഗളകർമ്മം നടക്കുന്നതിനു് മുമ്പും വിഘ്നേശ്വരനെന്ന നിലയിൽ ആരാധിക്കുന്നതു് ഗണപതിയെയാണ്.

രണ്ടായിരം വർഷങ്ങൾക്കു മുമ്പു് യേശുക്രിസ്തു മെഡിററേനിയൻ സമുദ്രത്തിൻെറ കിഴക്കേത്തീരത്തു് ചെയ്തതു് തന്നെയാണ് നാരായണഗുരു ഈ നൂറ്റാണ്ടിൽ അറബിക്കടലിൻെറ കിഴക്കേത്തീരത്തു ചെയ്തതു്. യേശുക്രിസ്തു വന്നു പിറന്ന യഹൂദജനത സുമേരിയന്മാരുടെയും ഗ്രീക്കുകാരുടെയും റോമാക്കാരുടെയും ഈജിപ്റ്റുകാരുടെയും ഒക്കെ സാംസ്കാരിക പാരമ്പര്യങ്ങളുടെയും ആചാരാനുഷ്ഠാനങ്ങളുടെയും ഒരു സങ്കരമായിരുന്നു. അതിൻെറ ഫലമായി അവരുടെ ജീവിതരീതികളിലും ചിന്താഗതികളിലും കടന്നുകൂടിയിരുന്ന, നിഷേധാത്മകവശങ്ങളെ തിരുത്തി ഭാവുകത്വത്തിന്റെ വശത്തേക്കു തിരിച്ചും, അതിഭാവുകത്വമുള്ള അംശങ്ങളെ നിയന്ത്രിച്ചും ക്രമീകരിച്ചും ജനജീവിതത്തിനു് ക്രമീകൃതമായൊരു ലക്ഷ്യോന്മുഖത ഉണ്ടാ

ക്കികൊടുക്കേണ്ടതു് അനിവാര്യമായിരുന്നു. അതാണു് യേശുക്രിസ്തു ചെയ്തതു്.

അടിസ്ഥാനപരമായി നോക്കിയാൽ നാരായണഗുരു അദ്വൈതിയായിരുന്നു. അതേ സമയം, ഹിന്ദുമതമെന്നോ സനാതനധർമ്മമെന്നോ തെററായോ ശരിയായോ വിളിക്കപ്പെട്ടുപോരുന്ന പാരമ്പര്യത്തിൽ സ്ഥാനം പിടിച്ചിട്ടുള്ള, മൂല്യമുള്ള എല്ലാ അംശങ്ങളെയും അംഗീകരിച്ചു് ആദരിക്കാൻ ഗുരുവിനു് കഴിഞ്ഞിരുന്നു. അക്കാരണത്താൽ നിഷ്പക്ഷമായ ഒരു നിലപാടു് സ്വീകരിച്ചുകൊണ്ടു്, എല്ലാ മതങ്ങളെയും സത്യം, സൗന്ദര്യം, സ്നേഹം, നന്മ ഇവയുടെയെല്ലാം വക്താവെന്ന നിലയിൽ, ഒരു സമദൃഷ്ടിയോടുകൂടി ഗുരുവിനു് വീക്ഷിക്കുവാൻ കഴിഞ്ഞിരുന്നു. "ഞാൻ സംഹരിപ്പാൻ വന്നവനല്ല. പൂർത്തീകരിപ്പാൻ വന്നവനത്രേ" എന്നു് യേശുക്രിസ്തു പറഞ്ഞു. ഇതേ മനോഭാവം തന്നെയാണു്, ജനങ്ങളുടെ വിശ്വാസാദരങ്ങൾക്കു് പാത്രമായി സഹസ്രാബ്ദങ്ങളായി ഭാരതത്തിൽ നിലനിന്നുപോരുന്ന വിഗ്രഹാരാധനയോടു നാരായണഗുരുവും സ്വീകരിച്ചതു്. ഗണേശനെയും സുബ്രഹ്മണ്യനെയും വിഷ്ണുവിനെയും ശിവനെയും ദേവിയെയും സ്തുതിച്ചുകൊണ്ടു് സ്തോത്രങ്ങളെഴുതാൻ ഗുരുവിനു് കഴിഞ്ഞു. അതേ ദൈവത്തെത്തന്നെ പ്രത്യേകമായ ഒരു രൂപകല്പനയും കൂടാതെ "ദൈവദശക"ത്തിലൂടെയും മററും വാഴ്ത്താനും ഗുരുവിനു് സാധിച്ചു എന്തെങ്കിലും ഒരു രൂപകല്പനയോടുകൂടിയായാലും അല്ലെങ്കിലും, തികഞ്ഞ അദ്വൈതിയായി നിന്നുകൊണ്ടു് സ്തുതിഗീതങ്ങൾ പാടാനും പ്രാർത്ഥന നടത്താനും ഗുരുവിനു് കഴിഞ്ഞിരുന്നു എന്നതാണു് അവിടുത്തെ പ്രത്യേ

കത. അവയെല്ലാം ആത്മാനുഭൂതിസമ്പന്നവും ഭക്തിരസം തുളുമ്പുന്നതുമാണു്.

1

നമദ്ദേവവൃന്ദം ലസദ്വേദകന്ദം
ശിരഃശ്രീമദിന്ദും ശ്രിതശ്രീമുകുന്ദം
ബൃഹച്ചാരുതുണ്ഡം സ്തുതശ്രീസനന്ദം
ജടാഹീന്ദ്രകന്ദം ഭജേ(ഽ)ഭീഷ്ടസന്ദം.

**നമദ്ദേവവൃന്ദം**

നമിക്കുന്ന ദേവന്മാരാൽ ചൂഴപ്പെട്ടവനെ. (തേജോരൂപികളായ ദേവന്മാർ നിന്നെ സദാസമയവും നമസ്കരിക്കുന്നു.)

ഓരോന്നിനെയും നാം ധ്യാനിക്കേണ്ടതു് നമ്മുടെ ഉള്ളിൽ വർത്തിക്കുന്ന, ആത്മസത്തയായിട്ടു് തന്നെയാണു്. അപ്പോഴാണു് സ്തോത്രങ്ങൾ ആത്മാനന്ദരസാനുഭൂതിജന്യങ്ങളായിത്തീരുന്നതു്. ഈ സ്തോത്രത്തിലെ വിനായകനെ അങ്ങനെതന്നെ ധ്യാനിക്കാം.

ഉപനിഷത്തുകളിൽ ജ്ഞാനേന്ദ്രിയങ്ങളെ ദേവന്മാർ എന്നാണു് വിളിച്ചിട്ടുള്ളതു്. ഓരോ ഇന്ദ്രിയത്തോടും അതാതിന്റെ വിഷയത്തിന്റെ സന്നികർഷതയുണ്ടാകുമ്പോൾ അതു് മനസ്സിനെ ചഞ്ചലമാക്കാറുണ്ടു്; ആതിനെ മോഹിപ്പിക്കാറുണ്ടു്; പലപ്പോഴും മനസ്സിനെ സ്വന്തം വരുതിയിൽ നിറുത്താറുമുണ്ടു്. ഇതു് ജീവിതത്തെ ദുഃഖഭൂയിഷ്ഠമാക്കും. പകരം വേണ്ടതു്, ആത്മജ്യോതിസ്സിനെ മഹത്വപ്പെടുത്തുന്നതിനു് ഇതേ ഇന്ദ്രിയങ്ങളെ

തന്നെ പ്രയോജനപ്പെടുത്തുകയാണു്. ആ ആത്മചൈതന്യം തന്നെയാണല്ലോ കണ്ണിനെ കാണാൻ ശക്തിയുള്ളതാക്കുന്നതും കണ്ണിനെ കാണുന്നതും, ശ്രോത്രത്തെ കേൾക്കാൻ ശക്തിയുള്ളതാക്കുന്നതും ശ്രോത്രത്തെ കേൾക്കുന്നതും, നാസികയെ ഘ്രാണനം ചെയ്യാൻ ശക്തിയുള്ളതാക്കുന്നതും നാസികയെ ഘ്രാണനം ചെയ്യുന്നതും, ത്വക്കിനെ സ്പർശിക്കാൻ ശക്തിയുള്ളതാക്കുന്നതും ത്വക്കിനെ സ്പർശിക്കുന്നതും, നാവിനെ രസിക്കാൻ ശക്തിയുള്ളതാക്കുന്നതും നാവിനെ രസനം ചെയ്യുന്നതും. ഇങ്ങനെ ധ്യാനിക്കുമ്പോൾ നാം കാണുന്നതു് നമ്മുടെ ഉള്ളിൽ വിളങ്ങുന്ന ആത്മസത്തയെ ദേവന്മാരെല്ലാം വന്നു വണങ്ങി നില്ക്കുന്നതായാണു്.

**ലസദ്വേദകന്ദം**

> പ്രകാശവത്തായ വേദങ്ങളുടെ മൂലം—കിഴങ്ങു്—(വേദങ്ങൾ ചെടികളാണെങ്കിൽ അതിന്റെ മൂലമായിരിക്കുന്നതു് വിനായകനാണു്) ആയിരിക്കുന്നവനെ. (ശ്രുതികളുടെയെല്ലാം മൂലസ്ഥാനമായിരിക്കുന്നതു് നീയാണു്.)

ബൃഹദാരണ്യകോപനിഷത്തിൽ (II 4.10) പറയുന്നു:

"സ യഥാർദ്രൈധാഗ്നേരഭ്യാഹിതാത് പൃഥഗ് ധൂമാ വിനിശ്ചരന്ത്യേവം വാ അരേഽസ്യ മഹതോ ഭൂതസ്യ നിശ്വസിതമേതദ്യദൃഗ്വേദോ യജുർവേദഃ സാമവേദോഽഥർവാങ്ഗിരസ ഇതിഹാസഃ പുരാണം വിദ്യാ ഉപനിഷദഃ ശ്ലോകാഃ സൂത്രാണ്യനുവ്യാഖ്യാനാനി വ്യാഖ്യാനാന്യസ്യൈവൈതാനി നിശ്വസിതാനി."

(എങ്ങനെയാണോ നനഞ്ഞ വിറകിട്ട തീയിൽ നിന്നു് ധൂമപടലങ്ങൾ വേറിട്ടു് പൊങ്ങുന്നതു്, അല്ലയോ

മൈത്രേയി, അതുപോലെ ഋഗ്വേദം, യജുർവേദം, സാമവേദം, അഥർവാങ്ഗിരസം, ഇതിഹാസം, പുരാണം, വിദ്യ, ഉപനിഷത്തുകൾ, ശ്ലോകങ്ങൾ, സൂത്രങ്ങൾ, അനുവ്യാഖ്യാനങ്ങൾ, വ്യാഖ്യാനങ്ങൾ എന്നിവയെല്ലാം മഹത്തായ ഈ ഭൂതത്തിൽ (സത്തയിൽ) നിന്നുതന്നെ നിശ്വസിക്കപ്പെട്ടിട്ടുള്ളവയാണ്.)

ഇവിടെ ആ പരമാത്മസത്തയായി ദർശിക്കുന്നത് വിനായകനെയാണ്. അതിനാൽ വിനായകൻ തന്നെയാണ് എല്ലാ വേദങ്ങൾക്കും ബീജാവാപം നല്കുന്ന കന്ദമായിരിക്കുന്നത്. ഈ ധ്യാനത്തിലൂടെ നാം ചെന്നെത്തിയിരിക്കുന്നത് എല്ലാററിന്റേയും പ്രഭവസ്ഥാനമായിരിക്കുന്ന, ജ്യോതിസ്സുകൾക്കെല്ലാം ജ്യോതിസ്സായി പരിലസിക്കുന്ന, പരമാത്മസത്തയുമായുള്ള ധ്യാതാവിന്റെ ഏകീഭാവത്തിലാണ്.

## ശിരഃശ്രീമദിന്ദും

ശിരസ്സിൽ ശ്രീമത്തായ ഇന്ദുവിനെ ധരിച്ചിരിക്കുന്നവനെ (ശ്രീമത് = ഐശ്വര്യമുള്ള. ഇന്ദു = ചന്ദ്രക്കല.)

നിന്റെ മഹിമ ചന്ദ്രക്കലയാൽ മകുടം ചൂടിയതാണ്. ആത്മാനന്ദാനുഭൂതിയുടെ പരമകാഷ്ഠയാണ് ചന്ദ്രക്കല സൂചിപ്പിക്കുന്നത്.

ശിവൻ നടരാജനായി താണ്ഡവനടനമാടുന്നത് കുറിയ ഒരു മനുഷ്യരൂപത്തിന്റെ മുകളിലേറി നിന്നുകൊണ്ടാണ്. വിഗ്രഹഭാഷയിൽ, ഈ മനുഷ്യരൂപം പ്രതീകാത്മകതയുടെ ഇഹകോടിയാണ്. ജടയിൽ ചൂടിയിരിക്കുന്ന ചന്ദ്രക്കലയാണ് പരകോടി. മനോവ്യാപാരങ്ങളുടെയും സംസ്കാരങ്ങളുടെയും അസംസ്കൃതവസ്തുവായി

രിക്കുന്നതു് രതിരസമാണു്. ഒരു അപസ്മാരമായി മനുഷ്യനെ ബാധിച്ചുകഴിഞ്ഞ രതിരസത്തിന്റെ മൂർത്തഭാവമാണു് നടരാജന്റെ ചവിട്ടടിയിൽ കിടക്കുന്ന കുറിയ മനുഷ്യരൂപം. ഐന്ദ്രികസുഖം മുതൽ ആത്മാനന്ദാനുഭൂതിവരെയുള്ള എല്ലാം ഒരു തരത്തിൽ രതിരസത്തിന്റെ വിഭിന്നഭാവങ്ങൾ തന്നെയാണു്. മനുഷ്യമനസ്സിലെ രതിരസലോലുപതയെ ചവിട്ടിമെതിച്ചു്, സംസ്കരിച്ചു്, ഉദാത്തഭാവം നല്കി ആത്മാനന്ദത്തിന്റെ തലത്തിലേക്കു് ഉയർത്തേണ്ടിയിരിക്കുന്നു. ആ ഉദാത്തഭാവമാണു് ആ ചെഞ്ചിടയിൽ തിറമോടിരിക്കുന്ന ചെറുപിറ. ഇഹകോടിയിൽ നടക്കുന്ന സംഹാരപ്രക്രിയ മുതൽ പരകോടിയിലുള്ള കൃപാകടാക്ഷം വരെയുള്ള എല്ലാം ശിവതാണ്ഡവത്തിൽ അടങ്ങിയിരിക്കുന്നു എന്നു സാരം. നമ്മുടെ ധ്യാനത്തിൽ ഈ അപസ്മാരമൂർത്തിയെ ദർശിക്കേണ്ടതു് നമ്മുടെ അവബോധസ്മൃതിയിലാണു്. ചെറുപിറയെ പരയായ അറിവിലും. ഇതിനു് രണ്ടിനും ഇടയ്ക്കായി വരുന്ന എല്ലാ അനുപ്രസ്ഥഭാവങ്ങളെയും ഉദാത്തീകരിച്ചു് ഉപരിതനമാക്കി, പാരമാർത്ഥികമായ ആത്മാനന്ദത്തോടു സമരസപ്പെടുത്തണം. ഇവിടെ വിനായകനെ ശിവമയമായാണു് ദർശിക്കുന്നതു്.

## ശ്രിതശ്രീമുകുന്ദം

ശ്രീസഹിതനായ മുകുന്ദൻ (വിഷ്ണു) ആശ്രിതനായി വന്നു് പരിസേവ ചെയ്യുന്നവനെ

ശ്രിതം = ആശ്രയിക്കുന്ന. വിനായകനെ വിഷ്ണു ഭഗവാൻ ലക്ഷ്മീദേവിയോടൊപ്പം വന്നു് പരിസേവ ചെയ്യുന്നു. ജീവിതസത്തയുടെ സംപുഷ്ടിയിലാണു് നീ ആരാദ്ധ്യനായിത്തീരുന്നതു് എന്നു സൂചന.

നാം ജീവിക്കുന്ന ഈ പ്രപഞ്ചം ഒരു ഒഴുക്കുപോലെ സദാ മാറിക്കൊണ്ടിരിക്കുകയാണ്. നമ്മുടെ ജീവിതം തന്നെ എടുത്തുനോക്കിയാൽ, കൊച്ചുകുഞ്ഞായിരിക്കുമ്പോൾ മുതൽ വാർദ്ധക്യം വരെ എത്രയെത്ര മാററങ്ങളാണ് സംഭവിക്കുന്നത്? എന്നാൽ ബാഹ്യമായി ഇങ്ങനെ മാററം സംഭവിച്ചുകൊണ്ടിരിക്കുമ്പോഴും 'ഞാൻ' എന്ന ബോധമായി ഒരിക്കലും മാറാതെ നില്ക്കുന്ന മറെറാരംശമുണ്ട്. ഇങ്ങനെ മാററങ്ങൾക്കാധാരമായി, മാററമില്ലാതെ നില്ക്കുന്ന നിരന്തരതയെ നമുക്ക് വിഷ്ണു എന്ന് വിളിക്കാം. നമ്മുടെ ആയുർദൈർഘ്യം എത്രയായിരുന്നാലും അതിനെ നിഷ്ഫലമാക്കുന്നതിനും നിർജ്ജീവമാക്കുന്നതിനും അർത്ഥമില്ലാത്തതാക്കുന്നതിനുമുള്ള അവകാശം നമുക്കുണ്ട്. അതുപോലെതന്നെ സത്യം, സൗന്ദര്യം, സ്നേഹം, കാരുണ്യം മുതലായ ഉന്നത ജീവിതമൂല്യങ്ങൾകൊണ്ട് അതിനെ സംപുഷ്ടമാക്കാനും നമുക്ക് കഴിയും. വിടരുന്ന ഒരു പൂവ് കാണുമ്പോഴും, പറന്നുയരുന്ന ഒരു പറവയെ നോക്കിനില്ക്കുമ്പോഴും ഉണ്ടാകുന്ന സൗന്ദര്യാനുഭൂതിപോലും ഇത്തരം ഉന്നതജീവിതമൂല്യങ്ങളുടെ ഗണത്തിൽ പെടുത്താം. ജീവിതത്തെ സദാ പോഷിപ്പിച്ചുകൊണ്ടിരിക്കുന്ന സൗന്ദര്യസാരമായി ആത്മാവിനെ ദർശിക്കുകയാണെങ്കിൽ ലക്ഷ്മീസമേതനായ വിഷ്ണുപരമാത്മാവിനെ ആശ്രയിക്കുകയാണെന്നു പറയാം.

## ബൃഹച്ചാരുശുണ്ഡം

വലുതും രമണീയവുമായ തുമ്പിക്കൈയോടുകൂടിയവനെ. (ബൃഹത് = വലുത്. ചാരു = രമണീയമായ. ശുണ്ഡം = തുമ്പിക്കൈ.)

വിഗ്രഹഭാഷയിൽ ഗജമുഖനായ ഗണപതിയുടെ വലിയ ചെവികൾ, ശ്രുതികളിലുള്ള ആത്മരഹസ്യ

ങ്ങൾ ഗുരുമുഖത്തിൽ നിന്നും ശ്രദ്ധാപൂർവം കേൾക്കുന്ന
തിന്റെ പ്രതീകമാണു്. അതുപോലെ വളരെ ചെറുതും
പകുതി അടഞ്ഞതുമായ കണ്ണുകൾ, ശ്രവിച്ചതിനെപ്പററി
യുള്ള മനനവും, ബാഹ്യത്തിൽ നിന്നു പിൻവലിഞ്ഞുള്ള
അന്തർമുഖമായ വീക്ഷണവും ആണു് സൂചിപ്പിക്കുന്നതു്.
നിത്യം-അനിത്യം, സത്യം-അസത്യം, നന്മ-തിന്മ,
ആത്മ-അനാത്മ എന്നിങ്ങനെയുള്ള വിരുദ്ധഭാവ
ങ്ങളെ വിവേചിച്ചറിയാനുള്ള വിവേകത്തിന്റെ പ്രതീ
കമാണു് നീണ്ട മൂക്കു് അഥവാ തുമ്പിക്കൈ. എല്ലാററി
ലുമുപരി, ആ തുമ്പിക്കൈയുടെ അററം വളഞ്ഞിരിക്കു
ന്നതു് സംസ്കൃതത്തിലും തമിഴിലും ഓം എന്നു് എഴുതു
മ്പോഴുള്ള ആകൃതിയിലായതുകൊണ്ടു് ആ തുമ്പിക്കൈയ്യെ
'പ്രണവസ്വരൂപവക്രതുണ്ഡ'മായാണു് കരുതി ആരാധി
ച്ചുപോരുന്നതു്.

ബ്രഹ്മസത്യവും പ്രണവപ്പൊരുളും രണ്ടല്ല. പ്രണവ
മുണർന്നു കഴിഞ്ഞാൽ സച്ചിദാനന്ദഘനമായ ആത്മാവു
തന്നെ നമ്മുടെ, ഊയലാടിക്കൊണ്ടിരിക്കുന്ന അറിവിന്റെ
വൃത്തികളായി ഭാസിക്കുന്നതു് നാം ദർശിക്കും. വിനായ
കന്റെ, പ്രണവസ്വരൂപത്തോടുകൂടിയ തുമ്പിക്കൈയുടെ
ചാരുതയെപ്പററി ഇവിടെ പറഞ്ഞിരിക്കുന്നതു് ഈ
അംശം നമ്മുടെ ധ്യാനവിഷയമാക്കാനാണു്.

## സ്തുതശ്രീ സനന്ദം

ശ്രീ സനന്ദനാൽ സ്തുതിക്കപ്പെടുന്നവനെ (സ്തുതം = സ്തുതിക്കപ്പെടുന്ന).

ആത്മതത്ത്വജിജ്ഞാസുവായ സനന്ദൻ വിനായ
കന്റെ ശിഷ്യത്വം സ്വീകരിച്ചു് നമസ്കരിച്ചു
നില്ക്കുന്നു. സനകൻ, സനാതനൻ, സനന്ദൻ, സനത്
കുമാരൻ എന്നിവർ ബ്രഹ്മാവിന്റെ പുത്രന്മാരാണു്.

ഭാരതത്തിന്റെ ആദ്ധ്യാത്മികപാരമ്പര്യത്തിലെ അന്യാദൃശരായ മാതൃകകളാണ് സനകാദികൾ. ബ്രഹ്മാവിന്റെ മാനസപുത്രന്മാരാണ് സനകനും സനന്ദനനും സനാതനനും സനത്കുമാരനും. അവരോടു പ്രജാസൃഷ്ടി നടത്താൻ ബ്രഹ്മാവ് ആജ്ഞാപിച്ചെങ്കിലും നിത്യബ്രഹ്മചാരികളായി ആത്മജ്ഞാനികളായിത്തീരാനാണ് അവർ ഇച്ഛിച്ചതു്. ഭഗവാനോടുള്ള പരമപ്രേമരൂപത്തിലുള്ള ഭക്തി ഉറയ്ക്കുമ്പോൾ മാത്രമാണ് സാധകരായ നമ്മുടെ ബ്രഹ്മാഭിമുഖത ഇളക്കമില്ലാത്തതായിത്തീരുന്നതു്. മാത്രമല്ല, ഈ പ്രേമമായിരിക്കണം മറ്റെല്ലാ മാനസികഭാവങ്ങളെയും അതിശയിക്കുന്നതു്. സ്തുതിഗീതങ്ങൾ ആലപിച്ചുകൊണ്ടു് നില്ക്കുന്ന സനന്ദനന്റെ ഭാവത്തെ ഇങ്ങനെയാണ് നാം കാണേണ്ടതു്.

## ജടാഹീന്ദ്രകുന്ദം =

സർപ്പശ്രേഷ്ഠനായ ആദിശേഷനെ കുരുക്കുത്തിമുല്ലപ്പൂമാല മാതിരി ജടയിൽ ധരിച്ചിട്ടുള്ളവനെ. (അഹി = പാമ്പ്. അഹീന്ദ്രൻ = പാമ്പിൽ ഇന്ദ്രൻ = ആദിശേഷൻ. കുന്ദം = കുരുക്കുത്തി മുല്ലപ്പൂ.)

പാൽക്കടലിലെ വിഷ്ണുവിന്റെ ശയ്യയാണ് ആദിശേഷൻ. ആ ആദിശേഷനെ തന്റെ ജടക്കെട്ടിനെ അലങ്കരിക്കാൻ മുല്ലപ്പൂമാല പോലെ ഉപയോഗിച്ചിരിക്കുന്നു. ഈ രൂപകല്പന ശൈവവൈഷ്ണവമതങ്ങൾ തമ്മിലുള്ള ഭിന്നതകളെയെല്ലാം അതിജീവിച്ചിരിക്കുന്നു.

(അനാദ്യന്തമായ കാലം നിന്റെ ജടാമകുടത്തെ കുരുക്കുത്തിമുല്ലപ്പൂമാല പോലെ അലങ്കരിക്കുന്നു.)

അറിവ് എന്നു തുടങ്ങിയോ അന്നുമുതൽ കാലവും ഉണ്ട്. അറിവ് അവസാനിക്കുമ്പോൾ കാലവും അവസാനിക്കും. അറിവുള്ളപ്പോൾ സംഭവങ്ങളുടെ പൗർവാപര്യങ്ങൾ നമുക്ക് അനുഭവപ്പെടുന്നു. കാലദേശങ്ങളെപ്പററിയുള്ള ഈ അറിവിനെത്തന്നെ അഖണ്ഡവും സച്ചിദാനന്ദഘനവുമായ അറിവിന്റെ അലങ്കാരച്ചാർത്തുകളായി ദർശിക്കാം. ഇതു്, ആദിശേഷനെ മുല്ലപ്പൂമാലയായി കരുതി തലയിൽ ചൂടുന്നതിനു് സമം തന്നെയാണു്. ആ അവസ്ഥയിൽ സാധകൻ കാലദേശങ്ങൾക്കതീതമായ അഖണ്ഡാനുഭൂതിയാണു് അനുഭവിക്കുന്നതു്. ആ അവസ്ഥയിൽ തനിക്കു് ലോകത്തെപ്പററിയുണ്ടായിരുന്ന കാലദേശപരിച്ഛിന്നമായ അറിവു്, ഈശ്വരന്റെ സൃഷ്ടിയിലെ നറുമണമെന്ന നിലയിൽ സ്വീകാര്യമായിവരുന്നു.

### ഭജേƒഭീഷ്ടസംദം

> എല്ലാ അഭീഷ്ടങ്ങളെയും ദാനം ചെയ്യുന്ന അങ്ങനെയുള്ളവനെ ഞാൻ ഭജിക്കുന്നു (ഭജേ = ഞാൻ ഭജിക്കുന്നു, അനുസന്ധാനംചെയ്യുന്നു. അഭീഷ്ടദം = അഭീഷ്ടങ്ങളെ ദാനം ചെയ്യുന്ന. തം = അവനെ.)

"അതോƒനുപസർഗേ കഃ" എന്ന പാണിനീസൂത്രപ്രകാരം "ഭജേƒഭീഷ്ടദം തം" എന്നു തന്നെ വേണം. എന്നാൽ ആർഷം എന്ന തരത്തിൽ (ഋഷികൾക്കുള്ള കവനസ്വാതന്ത്ര്യം വച്ചുകൊണ്ടു്) "ഭജേƒഭീഷ്ടസന്ദം" എന്ന പാഠം സ്വീകരിക്കാം.

എവിടെ അഭീഷ്ടമുണ്ടോ അവിടെ സാദ്ധ്യതയുടെ വാതിലുകൾ തുറക്കപ്പെടും. എന്നാൽ ആ അഭീഷ്ടങ്ങൾ പ്രകൃതിയുടെ കൃതിയിൽ അന്തർഗതമായിട്ടുള്ള നിയമങ്ങൾക്കു് അനുരൂപമായിരിക്കണം. 'മണൽത്തരികൾ

ധാന്യമണികളാകട്ടെ' എന്നതാണു് അഭീഷ്ടമെങ്കിൽ, അതു് പ്രകൃതിനിയമങ്ങൾക്കു് എതിരാണു്. എന്നാൽ, 'ജ്ഞാനിയായി ആത്മസാക്ഷാത്കാരമുണ്ടാകട്ടെ' എന്നതാണു് അഭീഷ്ടമെങ്കിൽ അതു് സ്വാഭാവികമായ പ്രക്രിയക്കു് അനുരൂപമാണു്. അങ്ങനെയുള്ള അഭീഷ്ടത്തെ നിറവേററി, നമ്മുടെ ആത്മരഹസ്യത്തെത്തന്നെ വെളിവാക്കിത്തരുന്ന സത്യമായിവേണം നമ്മുടെ ഉള്ളിൽ കുടികൊള്ളുന്ന ഭഗവാനെ നാം ധ്യാനിക്കേണ്ടതു്.

2

കിലദ്ദേവഗോത്രം കനദ്ധേമഗാത്രം
സദാനന്ദമാത്രം മഹാഭക്തമിത്രം
ശരച്ചന്ദ്രവക്ത്രം ത്രയീപൂതപാത്രം
സമസ്താർത്തിദാത്രം ഭജേ ശക്തിപുത്രം.

ഈ ശ്ലോകത്തിലെയും പ്രധാന ക്രിയാപദം 'ഭജേ' (ഞാൻ ഭജിക്കുന്നു—ധ്യാനിക്കുന്നു) എന്നതു തന്നെ. പദ്യത്തിലെ മററു ഭാഗങ്ങൾ, ആരെ ഭജിക്കുന്നു എന്ന ചോദ്യത്തിനുള്ള ഉത്തരങ്ങളാണു്. അതു് ഭഗവാൻെറ വിശേഷണങ്ങളാണു്. ഓരോ ശ്ലോകവും കടന്നു പോകുമ്പോൾ നമുക്കു് വ്യക്തമായി വരുന്ന ഒരു കാര്യം, ഒരു ആരാധനാമൂർത്തിയെന്ന തലത്തിൽ നിന്നു്, തിരുത്തലുകൾ വരുത്തി പൂർത്തീകരിക്കപ്പെട്ട ഒരു മൂല്യമെന്ന തലത്തിലേക്കു് വിനായകൻ ഉയരുന്നു എന്നതാണു്.

**കിലദ്ദേവഗോത്രം**

കിലത്തുകളായ (ക്രീഡിക്കുന്നവരായ) ദേവന്മാരുടെ ഗോത്രമായുള്ളവനെ.

പ്രപഞ്ചലീലയിലെ ആത്മാനന്ദരസാനുഭൂതിയുടെ ഉറവിടമായുള്ളവനെ.

ഈ വിശ്വത്തിൽ വ്യാപരിക്കുന്ന ഒരു ജീവാംശമായി 'ദേവൻ' എന്നതിനെ കഴിഞ്ഞ ശ്ലോകത്തിൽ കാണുകയുണ്ടായി. പരമാണുക്കളുടെ ഭ്രമണവും പരമാണുകണങ്ങളുടെ കൂത്താട്ടങ്ങളും നമ്മുടെ ശരീരത്തിൽ നടന്നുകൊണ്ടിരിക്കുന്ന കോടാനുകോടി പ്രവർത്തനങ്ങളും നമുക്ക് നേരിൽ കാണാൻ സാധിക്കുന്നു എന്നിരിക്കട്ടെ. എന്തു് അത്ഭുതകരമായ ദൃശ്യമായിരിക്കും അതു്! വിശ്വം എന്ന വിഹാരരംഗത്തിൽ അനേകമനേകം മത്സരക്കളികൾ ഒരേ സമയം കണ്ടുകൊണ്ടിരിക്കുന്ന അനുഭവമായിരിക്കും അതു്. അതിലെ ഏതെങ്കിലും ഒരു കളിയുടെ രംഗം മാത്രം ഒറ്റപ്പെടുത്തിവച്ചു് നമുക്കൊന്നു വീക്ഷിക്കാം. ആ കളിസ്ഥലത്തിനകത്തു് കളിക്കാരുടെ സ്ഥാനങ്ങളും, അവർ പരസ്പരം നേരിടുന്ന രീതികളുമെല്ലാം ഒരു നീക്കുപോക്കുമില്ലാത്ത നിയമങ്ങൾ കൊണ്ടു് നിയന്ത്രിക്കപ്പെട്ടിരിക്കുകയാണു്. നിഷ്പക്ഷനായ ഒരു റഫറി ആ പ്രത്യേക കളിയെ നിയന്ത്രിക്കാനും ഉണ്ടു്. കളിസ്ഥലത്തു് എവിടെയും കടന്നു ചെല്ലാനും നിയന്ത്രിക്കാനും ഉള്ള പ്രത്യേകാധികാരം ആ റഫറിയ്ക്കുണ്ടു്. വാസ്തവത്തിൽ കർത്തൃത്വമില്ലാത്തൊരു കർത്താവാണു് ആ റഫറി. കളി തുടങ്ങിക്കഴിഞ്ഞാൽ അതിന്റെ ഫലം തീരുമാനിക്കുന്നതു് നിഷ്കൃഷ്ടമായ നിയമങ്ങളോ തീരുമാനങ്ങളോ അല്ല. നേരെമറിച്ചു് ക്രമമില്ലായ്മയും ഭാഗ്യവശാൽ വന്നുചേരുന്ന അവസരങ്ങളുമാണു്. സ്വതന്ത്ര വിഹാരത്തിനുള്ള അവസരം മുഴുവൻ തുറന്നിട്ടിരിക്കുകയാണു്. എന്നാൽ ആ സ്വാതന്ത്ര്യവിഹാരം, നേരത്തെ തീരുമാനിച്ചിട്ടുള്ള ചിട്ടവട്ടങ്ങൾക്കും പരിധികൾ

ക്കും ഉള്ളിൽ നിന്നുകൊണ്ടുവേണം എന്നു് നിർബന്ധ മാണു്. ഇത്തരമൊരു കളിയിൽ സ്വാതന്ത്ര്യവിഹാരത്തി നുള്ള അവസരവും പരിമിതികല്പനകളും ലഭിക്കുന്നതു് ഒരേ റഫറിയിൽനിന്നു് തന്നെയാണു്. ഇതാണു് ഭഗ വാന്റെ ഒരു ഭാവം. അങ്ങനെയൊരു നിയാമകഘടക മായി ഭഗവാനെ കാണുമ്പോൾ പ്രപഞ്ചലീലയിൽ നട ക്കുന്ന ഓരോ വ്യാപാരത്തേയും സ്വാതന്ത്ര്യമായി തുറന്നു വിട്ടുകൊടുക്കുന്നതും, അതേ സമയം അവയെയെല്ലാം ഒരു നിശ്ചിത പരിധിക്കുള്ളിൽ നിറുത്തുന്നതും ഭഗവാൻ തന്നെയാണെന്നു് കാണാം. നിസ്സാരമായ ഒരു വൈറ സ്സിന്റെ പ്രവർത്തനം മുതൽ ലോകത്തിലെ വൻ ശക്തി രാഷ്ട്രത്തലവന്മാരുടെ പ്രവൃത്തികൾ വരെയുള്ളതെല്ലാം, അഥവാ ഒരു പരമാണുവിനുള്ളിൽ നടക്കുന്ന ഭ്രമണം മുതൽ നക്ഷത്രപടലങ്ങളുടെ ഭ്രമണം വരെയുള്ളതെല്ലാം, ആ നിയാമകശക്തിയുടെ വരുതിക്കു വിധേയമായാണു് നടക്കുന്നതു്. ഇവിടെ നാം വ്യക്തികളെന്ന നിലയിൽ ആരാധനാമൂർത്തിയുമായി വേഴ്ച പ്രാപിക്കുകയല്ല ചെയ്യു ന്നതു്. ഈ വിശാലമായ വിഹാരരംഗത്തിൽ തമ്മിൽ ഓരോരുത്തർക്കും ഉള്ള സ്ഥാനം കണ്ടെത്തുകയും അവിടെ നടക്കുന്ന ജീവിതമാകുന്ന കളിയുടെ നിയമങ്ങൾക്കു് വിധേ യമായി കളിച്ചു് രസിക്കാൻ നമ്മുടെ ആത്മാവിനെ ത്തന്നെ സ്വാതന്ത്ര്യമായി വിട്ടുകൊടുക്കുകയുമാണു് വേണ്ട തു്. അപ്പോഴാണു് ഭഗവാൻ പ്രപഞ്ചലീലാരസത്തിന്റെ മുഴുവൻ ഉറവിടം (ഗോത്രം) ആയിത്തീരുന്നതു്.

**കനദ്ധേമഗാത്രം**

കനത്തു് = വെട്ടിത്തിളങ്ങുന്ന; ഹേമം = സ്വർണ്ണം ഗാത്രം = ശരീരം. വെട്ടിത്തിളങ്ങുന്ന സ്വർണ്ണ ത്തിന്റെ നിറമുള്ള ശരീരത്തോടു കൂടിയവനെ.

ജീവിതമൂല്യങ്ങളെല്ലാം പ്രകാശമാനമായി മൂർത്തീഭാവം പൂണ്ടിരിക്കുന്നവനെ.

ഈ വിശ്വമെല്ലാം ഉണ്ടായതു് ഒരു സ്വർണ്ണമുട്ടയിൽ (ഹിരണ്യഗർഭം) നിന്നാണെന്നു് ഉപനിഷത്തുക്കളിൽ പറയുന്നുണ്ടു്. സ്വർണ്ണവർണ്ണം മനുഷ്യഹൃദയത്തിനു് എക്കാലത്തും മൂല്യമുള്ളതായിട്ടാണു് അനുഭവപ്പെട്ടിട്ടുള്ളതു്. ഭൂമിയിൽ സ്വർണ്ണത്തിനുള്ള സ്ഥാനം ആകാശത്തു് നക്ഷത്രങ്ങൾക്കുമുണ്ടു്. ഒരു ലോഹമെന്ന നിലയിൽ പ്രായോഗികമായ കാര്യങ്ങളിൽ സ്വർണ്ണംകൊണ്ടു് ഇരുമ്പിന്റെ പ്രയോജനംപോലുമില്ല. എന്നാൽ വെറും ഭൗമികമായ പ്രായോഗിക പ്രയോജനങ്ങളുടെ തലത്തിൽ നിന്നു് ഉയർന്നു്, മനുഷ്യമനസ്സ് സൗന്ദര്യബോധത്തിന്റെ ഉന്നതശൃംഗങ്ങളിലെത്തുമ്പോൾ, സ്വർണ്ണത്തിന്റെ മങ്ങാത്ത തിളക്കത്തിനു് നക്ഷത്രജാലങ്ങളുടെ പ്രകാശത്തോളം മൂല്യം ലഭിക്കുന്നു; മഴവില്ലിനെപ്പോലെ ആകർഷകതയുള്ളതായിത്തീരുന്നു. ചുരുക്കിപ്പറഞ്ഞാൽ ഈ പ്രപഞ്ചത്തെ ഏറ്റവും ആകർഷണീയമാക്കിത്തീർക്കുന്നതു് അതിലിരുന്നു വിളങ്ങുന്ന ദിവ്യത്വത്തിന്റെ പ്രകാശം ദർശിക്കുമ്പോഴാണു്. ആ പ്രകാശം എവിടേയും, ജീവിതത്തിന്റെ ഓരോ അംശത്തിലും തൂണിലും തുരുമ്പിലും, ഇരുന്നുകൊണ്ടു് ഓരോന്നിനേയും ഈ വിശ്വരചനയുടെ അവിഭാജ്യഘടകമാക്കിത്തീർക്കുകയാണു്. ഇതു് ഭഗവാനെ പരമ്പൊരുളായി ദർശിക്കുമ്പോഴുള്ള മറ്റൊരു ഭാവമാണു്. സൗന്ദര്യം, സൗശീല്യം, പ്രേമം, അനുകമ്പ, സന്തുഷ്ടി അങ്ങനെ അനേകമനേകമായ ഈ പ്രിയഭാവങ്ങൾ, നേരിട്ടനുഭവിക്കുന്ന ഒരുവൻ, പിന്നെയും 'എനിക്കു് ദൈവത്തെ അറിഞ്ഞുകൂടാ' എന്നു

പറയുകയാണെങ്കിൽ, അയാൾക്ക് ദൈവത്തെപ്പററിയുള്ള സങ്കല്പം ഭയങ്കരമെന്ന് തന്നെ പറയണം.

**സദാനന്ദമാത്രം**

സത്യം ആനന്ദവും തന്നെയായ സ്വരൂപത്തോടു കൂടിയവനെ.

എപ്പോഴും പാരമാർത്ഥികസത്തയുള്ളതായി വർത്തിക്കുന്ന പരമാനന്ദമാത്രമായ സ്വരൂപത്തെ.

സുഖദുഃഖ സമ്മിശ്രമാണ് ജീവിതം. കെയ്ക്കഗാർ മുതൽ സാർത്ര് വരെയുള്ള ചില പാശ്ചാത്യചിന്തകർ ജീവിതത്തിൻെറ സത്താഭാവത്തെ മനംമടുപ്പുണ്ടാക്കുന്ന ഒരുതരം ആന്തരികവ്യഥയോടുകൂടിയതായാണ് ചിത്രീകരിക്കാൻ ഇഷ്ടപ്പെടുന്നതു്. എന്നാൽ ഭാരതീയ ദാർശനികരാകട്ടെ, നിരതിശയവും നിത്യവുമായ ആനന്ദത്തിൻെറ ബഹിസ്ഫുരണത്തിൻെറ അനസ്യൂതമായ പ്രവാഹമായാണു ജീവിതത്തെ ദർശിക്കുന്നതു്. അതേസമയം അസത്തായ മിഥ്യാസങ്കല്പങ്ങൾ കൊണ്ടു് അനാത്മാവിനെ ആത്മാവായും, അസത്തിനെ സത്തായും തെറ്റിദ്ധരിക്കാനുള്ള സാദ്ധ്യതയെ അവർ നിരാകരിക്കുന്നില്ല. കൊടിയ യാതന അനുഭവിച്ചുകൊണ്ടിരിക്കുന്ന മനുഷ്യൻെറ വ്യാകുലമായ ചിത്തം പോലും ബോധപൂർവകമല്ലാതെതന്നെ വിചാരിക്കുന്നതു് തനിക്കു് ആശക്കു വകയുണ്ടെന്നാണു്; യഥാർത്ഥ ജീവിതത്തിൽ പ്രതീക്ഷിക്കേണ്ടതു് ആനന്ദം തന്നെയാണു്, ദുഃഖമല്ല, എന്നാണു്. അവൻെറ ഉള്ളഴിഞ്ഞ പ്രാർത്ഥന തൻ്റെ ആത്മാവിൻ്റെ യഥാർത്ഥ സത്തയുടെയും അതിൻെറ സഹജസ്ഥിതിയായ ആനന്ദത്തിൻെറയും ഇടയ്ക്കു കുമിഞ്ഞുകൂടിയിരിക്കുന്ന തമോവൃതമായ മോഹപടലങ്ങൾ ഒഴിഞ്ഞുമാറണമേ എന്നാണു്. ഈ പ്രതീക്ഷ എന്നതു് ഒരു യാഥാർത്ഥ്യ

മല്ലെങ്കിൽ ക്രൂരമായ വിധി എന്ന സങ്കല്പത്തിന്ന് തികച്ചും വഴങ്ങിക്കൊടുക്കാനല്ലാതെ മറെറാന്നിനും ആരും തുനി യുമായിരുന്നില്ല. ഇവിടെ ഇതു നമുക്ക തരുന്ന വാഗ്ദാനം നമ്മിൽ നിന്നു് അഭിന്നമായി ദർശിക്കേണ്ട ആത്മാന ന്ദത്തിൻെറ സത്ത തന്നെയാണു്.

## മഹാഭക്തമിത്രം

മഹാഭക്തന്മാർക്കു് മിത്രമായുള്ളവനെ,
മഹാഭക്തൻെറ ജീവിതാഭിലാഷത്തെ പൂർത്തീകരി ക്കുന്ന അനുഗ്രഹപൂരമായിരിക്കുന്നവനെ

ഈ ധ്യാനം ഒരു മൂർത്ത്യുപാസനയല്ല എന്നു നേര ത്തേ വ്യക്തമാക്കിക്കഴിഞ്ഞതാണു്. ഭഗവാൻെറ ഓരോ വിശേഷണവും നമ്മുടെ വിശേഷവിധിയായ ധ്യാനത്തിനു വിഷയമാകണം. ഈ ധ്യാനത്തിൽ ആന്തരികവൃത്തി കളുടെ ഒരു രാസവിദ്യ നടക്കുന്നുണ്ടു്. നമ്മുടെ ജീവി താഭിലാഷം ഭഗവത് പ്രസാദത്താൽ സാക്ഷാത്കൃത മാകുന്നതുപോലെയുള്ള ഒന്നാണതു്. ലക്ഷ്യപ്രാപ്തിക്കു വേണ്ടി മുന്നോട്ടു പ്രയാണം നടത്തുന്നതിനുള്ള യത്നം നാം എപ്പോഴും നടത്തുന്നുണ്ടു്. ബുദ്ധിവ്യാപാരത്തിന്റെ തലത്തിൽ നാം യത്നിക്കുന്നതു് നമ്മുടെ ചിന്താവിഷയമാ യിരിക്കുന്ന പൊരുളിനു് സ്വവ്യക്തത കൈവരുത്താ നാണു്. വൈകാരികമായ തലത്തിലാകട്ടെ, സംവിത്സാ ഗരത്തിൻെറ അപരിമേയതയിൽ വിലീനമായിത്തീരാൻ നമ്മെത്തന്നെ വിട്ടുകൊടുക്കുകയാണു് നാം ചെയ്യുന്നതു്. അവബോധതലത്തിൽ, എല്ലാവിധ ഉപാധിപരിച്ഛി ന്നതകളിൽ നിന്നും നമ്മെ മുക്തമാക്കാനും, പലതരം ദുരഭിപ്രായങ്ങൾക്കും നമ്മെ വിധേയരാക്കാനിടയുള്ള മനോഭാവങ്ങളെയെല്ലാം തുടച്ചു നീക്കാനുമായി അജ്ഞാ തമായ ദൈവീകപ്രസാദത്തിനു വേണ്ടി നാം നമ്മെത്ത

ന്നെ സമസ്തതയിൽ സമർപ്പിക്കുകയാണു ചെയ്യുന്നതു്. ആനുഭൂതികമായ തലത്തിൽ, പരമ്പൊരുളുമായുള്ള താദാത്മ്യത്തിൻെറ അവാച്യമായ അനുഭൂതിയിൽ നാം തന്നെ അമർന്നു പോവുകയും ചെയ്യുന്നു. അതാണു് ഭഗവാന്റെ മിത്രത്വമുള്ള മഹാഭക്തൻെറ അവസ്ഥ.

## ശരച്ചന്ദ്രവക്ത്രം

ശരത്കാലത്തിലെ ചന്ദ്രനെപ്പോലെ തെളിവുള്ള മുഖത്തോടുകൂടിയവനെ.

ശരത്കാലചന്ദ്രനെപ്പോലെ പൂർണ്ണപ്രഭനായവനെ.

വിഗ്രഹഭാഷയിൽ സൂര്യൻ ബുദ്ധിയേയും ചന്ദ്രൻ മനസ്സിനേയുമാണു് പ്രതിനിധാനം ചെയ്യുന്നതു്. ജാഗ്രത്തിലെ വ്യാവഹാരികതലത്തിലാണു് ബുദ്ധി വ്യാപരിക്കുന്നതു്. എല്ലാം കണക്കു പറഞ്ഞു തീരുമാനിക്കുന്ന നിയമാനുസൃതമായ ചിന്തയ്ക്കും ഭാഷാപ്രയോഗത്തിനും പ്രസക്തിയുള്ള ലോകമാണതു്. അപ്പോഴുണ്ടാകുന്ന തെളിവു് ബുദ്ധിയുടേതാണു്. എന്നാൽ നമ്മുടെ അന്തരംഗത്തിൽത്തന്നെ മറെറാരു തലമുണ്ടു്. ഈ ജന്മത്തിലുണ്ടായിട്ടുള്ള എല്ലാ ജീവിതാനുഭവങ്ങളുടേയും, ഇതിനു മുമ്പു് ഉണ്ടായിരുന്നിരിക്കാവുന്ന ജന്മങ്ങളിൽനിന്നു് ജന്മവാസനകളായി ഈ ജന്മത്തിലേക്കു പകർന്നുവന്നിട്ടുള്ള എല്ലാ പ്രത്യേകതകളുടേയും കലവറയാണു് ആ സ്ഥലം. ഈ മുജ്ജന്മങ്ങളുടെ കാര്യം പറഞ്ഞതു്, പൗരാണികമായി വിശ്വസിച്ചുപോരുന്ന രീതിയിലുള്ള പൂർവജന്മങ്ങൾ എന്ന അർത്ഥത്തിലെടുത്താലും, മുൻതലമുറകളിലുള്ളവരിൽ നിന്നു് ജന്മസിദ്ധമായി വാസനകൾ പിൻതലമുറകളിലേക്കു പകർന്നുവരുന്നതു് D N A, R N A തുടങ്ങിയ രാസവസ്തുക്കളിലൂടെയാണെന്ന ആധുനിക ശാസ്ത്രീയ കെട്ടുകഥകളുടെ അർത്ഥത്തിലായാലും ഇവിടെ തുല്യം

തന്നെയാണ്. ഈ തലത്തെ ആകെക്കൂടി നമുക്ക് മന സ്സ് എന്നു വിളിക്കാം. അതു് വെളുത്തപക്ഷത്തിൽ വളരുകയും കറുത്ത പക്ഷത്തിൽ തേഞ്ഞു തേഞ്ഞു് ഇല്ലാ താവുകയും ചെയ്യുന്ന ചന്ദ്രനെപ്പോലെയാണ്. അതുകൊ ണ്ടാണ് കവികൾ മനസ്സിൻെറ പ്രതീകമായി ചന്ദ്രനെ കണക്കാക്കുന്നതു്. വെളുത്തവാവിലെ പൂർണ്ണചന്ദ്രനും കറുത്തവാവിലെ ശൂന്യതക്കും ഇടയിലായി മാറിമാറി സംഭവിച്ചുകൊണ്ടിരിക്കുന്നതാണ് അതിൻ്റെ വളർച്ചയും തളർച്ചയും. വാസ്തവത്തിൽ ഈ വളർച്ചക്കും തളർ ച്ചക്കും കാരണം ചന്ദ്രനു് യഥാർത്ഥത്തിൽ സംഭവിക്കുന്ന എന്തെങ്കിലും രൂപഭേദമല്ല. നാം നിവസിക്കുന്ന ഭൂമി തന്നെ ചന്ദ്രനിൽ പതിപ്പിക്കുന്ന നിഴലാണ് ഇതിനൊ ക്കെ കാരണം. അതുപോലെ നമ്മിൽ ഓരോരുത്തരി ലുമുള്ള ഭൗമികത നിത്യഭാസുരമായ ബോധതലത്തിൽ അതിൻെറ നിഴലുകൾ പതിപ്പിക്കുന്നതനുസരിച്ചാണ് മാനസികഭാവങ്ങൾക്കു് വളർച്ചയും തളർച്ചയും മാറി മാറി സംഭവിക്കുന്നതു്. പരമാത്മസത്യത്തിൻെറ ഒരു അനുരണനം മാത്രമാണ് നമ്മുടെ ഓരോരുത്തരുടേയും ഉണ്മ എന്നു സാക്ഷാത്കരിക്കുമ്പോൾ നമ്മുടെ അനുഭൂതി പൂർണ്ണേന്ദുവിനെപ്പോലെ പൂർണ്ണവും ഭാസുരവുമായിരിക്കും. ആ അനുഭൂതിയെയാണ് ഇവിടെ വിനായകൻെറ ശരച്ച ന്ദ്രവക്ത്രമായി ദർശിക്കുന്നതു്.

## ത്രയീപൂതപാത്രം

ത്രയിക്കു് (ഋക്, യജുസ്, സാമം എന്നീ മൂന്നു വേദ ങ്ങൾക്കു്) പൂതമായ (പരിശുദ്ധമായ) പാത്രം (ഭാ ജനം) ആയുള്ളവനെ.

ഋക്കുകൾക്കു് അഥവാ ശ്രുതമായ വചനങ്ങളുടെയും ആ വചനങ്ങൾ വൈദികകർമ്മങ്ങളിലൂടെ പ്രതിധ്വനി

ക്കുന്നതിലെ മാധുര്യത്തിന്റെയും സാമഗാനങ്ങളുടെ അലൗകികമായ സ്വരമാധുരിയുടെയും ഉറവിടമായുള്ളവനെ.

വചനത്തിനും (ജ്ഞാനത്തിനും), കർമ്മത്തിനും, ഇവ രണ്ടും തമ്മിലുള്ള സമ്പൂർണ്ണമായ സമരസപ്പെടലിലൂടെ വിശ്വസംവിധാനത്തിന്റെ നിലനില്പിനും കാരണമായിരിക്കുന്നതു് ഒരേ പരംപൊരുൾ തന്നെയാണ്. ഛാന്ദോഗ്യോപനിഷത്തിൽ പറയുന്നു: "വാഗേവർക് പ്രാണഃ സാമ തദേതദേതസ്യാമൃച്യധ്യൂഢം സാമ" (വാക്കു് തന്നെയാണു് ഋക്. പ്രാണൻ സാമമാണു്. ഈ സാമം ഋക്കിലാണു് അധിഷ്ഠിതമായിരിക്കുന്നതു്. I. 7. 1) യജുസ്സ് ബ്രഹ്മമാണെന്നും (വൈദികകർമ്മമാണെന്നും) തുടർന്നു പറയുന്നു. ഏതു കർമ്മവും, സമസ്തതയുടെ സംഗ്രഹത്തിനുവേണ്ടി സമർപ്പിക്കുന്ന ഒരു യജ്ഞമെന്ന നിലയിൽ വ്യക്തികളിൽനിന്നു സഹജമായി സംഭവിക്കുമ്പോൾ അതിനു് ഒരു ഗീതത്തിന്റെ മാധുര്യം ഉണ്ടാകുന്നു. ഒരൊററ വാക്കു് ഉപദ്രവകരമാകാം, ഗുണകരവുമാകാം. അതുകൊണ്ടാണു് ഒരു പഴഞ്ചൊല്ലുതന്നെയുള്ളതു്, 'വാളാൽ മുറിച്ചാലും വാക്കാൽ മുറിക്കരുതെ'ന്നു്. ഗ്രീക്കുകാരുടെ സോഫിയാ, റോമാക്കാരുടെ മിനർവ, ഭാരതീയരുടെ സരസ്വതി ഇവരെല്ലാം വാഗ്ദേവതമാരാണ്. വാക്കിന്റെ ഈ മൂർത്തഭാവങ്ങൾ വ്യക്തികളുടെ അന്തരംഗത്തെ പോഷിപ്പിക്കുകയും ബോധം വരുത്തുകയും ചെയ്യുന്ന ദേവതകളായാണു് സങ്കല്പിക്കപ്പെട്ടിട്ടുള്ളതു്. ഈ ശ്ലോകത്തിൽ വിനായകനെ ഇത്തരത്തിലുള്ള വചനത്തിന്റെ ഉറവിടമായി ദർശിക്കുന്നു. യോഹന്നാൻ, "ആദിയിൽ വചനമുണ്ടായിരുന്നു; വചനം ദൈവത്തോടൊപ്പമായിരുന്നു; വചനം ദൈവമായിരുന്നു" എന്നു പറഞ്ഞതു് എത്ര യുക്തമാണു്! അതിനെത്തന്നെ

യാണ് ഈക്കായി മനസ്സിലാക്കേണ്ടതു്. ക്രിസ്തുമതത്തിലെ മൗലികമായ വിശ്വാസംതന്നെ ദൈവം തന്റെ ഏകജാതനായ പുത്രനെ ലോകരെ മുഴുവൻ പാപത്തിൽ നിന്നു രക്ഷിക്കാൻ വേണ്ടി ബലിചെയ്തു എന്നാണു്. വിശുദ്ധ കുർബാനയിൽ അപ്പവും വീഞ്ഞും കഴിക്കുന്നതു് യേശുവിന്റെ മാംസത്തിലും രക്തത്തിലും എല്ലാവരും പങ്കുചേരുന്നു എന്നാണു്. എല്ലാവരിലും ഉള്ള ദൈവികാംശത്തെ പോഷിപ്പിക്കാൻ വേണ്ടിയാണു് തന്റെ പവിത്രമായ രക്തവും മാംസവും ദൈവപുത്രൻ മനുഷ്യർക്കായി നല്കുന്നതു്. സാമൂഹ്യമായ സ്ഥാനമാനങ്ങളുടെ അടിസ്ഥാനത്തിൽ വളർത്തിയെടുത്തിട്ടുള്ള അഹന്തയെ നിരാകരിച്ചു്, സത്യത്തിന്റെ സമസ്തഭാവവുമായി താദാത്മ്യപ്പെട്ടു് ലോകസംഗ്രഹാർത്ഥം പ്രവൃത്തികളിൽ വ്യാപൃതനാവുക മാത്രമാണു് ദൈനന്ദിനജീവിതത്തിൽ ഓരോ വ്യക്തിക്കും കൈവരുത്താവുന്ന ശുദ്ധീകരണം. അതിനുള്ള എല്ലാ പ്രചോദനങ്ങളും അന്തരംഗത്തിനു നല്കുന്നതു് വാക്കാണു്. അങ്ങനെയുണ്ടാകുന്ന പ്രചോദനങ്ങളെ യജ്ഞങ്ങളിലൂടെ യാഥാർത്ഥ്യമാക്കുകയാണു ചെയ്യുന്നതു്. അതാണു് ജീവിതത്തിൽ യജുസ്സിനുള്ള സ്ഥാനം. അങ്ങനെയുള്ള വ്യക്തിയുടെ ജീവിതം ഒരു സാമഗാനമായിത്തീരുന്നു. ഈ അർത്ഥത്തിലാണു് ഋക്സാമയജുസ്സുകൾ ജീവിതത്തിൽ മൂല്യമുള്ളതായിത്തീരുന്നതു്. അതിന്റെ ഭാജനമായിട്ടാണു് വിനായകനെ ഇവിടെ ദർശിക്കുന്നതു്.

## സമസ്താർത്തിദാത്രം

സമസ്ത ദുഃഖങ്ങൾക്കും ദാത്രമായുള്ളവനെ.

ദാത്രം = അരിഞ്ഞുമുറിക്കുന്നതിനുള്ള ആയുധം.

മൂന്നു തരത്തിലുള്ള ദുഃഖങ്ങൾ നമ്മുടെമേൽ പതിക്കാറുണ്ട്. വ്യാവഹാരികജീവിതത്തിൽ വ്യക്തികളുമായുണ്ടാകുന്ന ബന്ധങ്ങൾ പലതരത്തിലുള്ള ദുഃഖങ്ങൾക്കു കാരണമാകാറുണ്ട്. ഒരു മനസ്സും മറെറാരു മനസ്സും തമ്മിലുള്ള ബന്ധത്തിനിടയിൽ എന്തെല്ലാം തരത്തിലുള്ള തടസ്സങ്ങളാണ് വന്നു പതിക്കുന്നത്! ഓരോരുത്തരുടെയും ഉള്ളിലെ കഥയും ഇതിൽനിന്നു വ്യത്യസ്തമല്ല. നമ്മുടെ ഓരോരുത്തരുടെയും മനസ്സിൽ തികച്ചും ഇരുളിലിരിക്കുന്ന ചില ഭാഗങ്ങളുണ്ട്. നമ്മുടെ മനോമണ്ഡലങ്ങളിലെ ഈ ഭാഗത്തിൻെറ മറവിൻെറ കാര്യത്തിൽ നാം നിസ്സഹായരാണ്. നമ്മുടെ മനസ്സിലെ ഇരുൾ മറെറാരുവൻെറ മനസ്സിലെ ഇരുളുമായി കൂട്ടിമുട്ടിയെന്നു വരും. അതു സംഭവിക്കുമ്പോൾ നാം ഒരുമാതിരി അപസ്മാരം ബാധിച്ചതുപോലെ അലമുറയിട്ടെന്നു വരും, പല്ലു ഞെരിച്ചെന്നു വരും. നമ്മുടെ അന്തരംഗത്തിൽത്തന്നെ അല്പപ്രകാശിതങ്ങളായ ചില മണ്ഡലങ്ങളുമുണ്ട്. അതിൻെറ വെളിച്ചത്തിൽ ഭാവനാലോകവിഹാരം നടത്താൻ നാം തുനിഞ്ഞെന്നു വരും. എല്ലാ ഭാവനകളും ഒരേ വ്യക്തിയിൽ നിന്നു തന്നെയാണ് ഉണ്ടാകുന്നതെങ്കിലും ഒരു ഭാവന മറെറാന്നുമായി പൊരുത്തപ്പെട്ടില്ലെന്നു വരും. അപ്പോൾ ഏതെങ്കിലും ഒന്നിനെ തള്ളിക്കളയേണ്ടി വരും. അങ്ങനെയുള്ള തള്ളിക്കളയൽ അഥവാ തള്ളിക്കളയാനുള്ള വിചാരം, തീക്ഷ്ണമായ ആന്തരികവ്യഥക്കു കരണമായിത്തീരും. നമ്മെത്തന്നെ പെടുത്തിക്കളയുന്ന അത്തരം പല കെണികൾ നമ്മുടെ ഉള്ളിലുണ്ട്. അതെല്ലാം വ്യക്തമാകുന്നത് മനസ്സ് ശുദ്ധവും സ്വച്ഛവുമായിരിക്കുമ്പോഴാണ്. എന്നാൽ അന്തരംഗത്തെ അങ്ങനെ സ്വച്ഛമാക്കി സദാ വച്ചുകൊണ്ടിരിക്കാൻ തക്കവണ്ണം

ആത്മവശികളല്ല നാം. അതുകൊണ്ടാണ് വിശ്വത്തെ മുഴുവൻ ആത്മവശത്താക്കിയിരിക്കുന്ന പരംപൊരുളിനെ നാം ശരണം ഗമിക്കുന്നത്. ഇത്രയും പറഞ്ഞത് ആദ്ധ്യാത്മികമായ ദുഃഖങ്ങളുടെ കഥയാണ്.

മനുഷ്യനുണ്ടാകുന്ന രണ്ടാമത്തെ തരം ദുഃഖം ഈ ഭൗതിക ലോകത്തിൽ നിന്നുണ്ടാകുന്നതാണ്. ഭൂമികുലുക്കങ്ങൾ, അഗ്നിപർവ്വതം പൊട്ടലുകൾ, അതിവൃഷ്ടി, അനാവൃഷ്ടി, അഗ്നിബാധ, കടലാക്രമണം അങ്ങനെ പലതും അതിൽപ്പെടും. നമ്മെ പിടിച്ചുവിഴുങ്ങിക്കളയുന്ന ഈ പിശാചുക്കളെല്ലാം അതുവരെ എവിടെ ഒളിഞ്ഞിരിക്കുകയായിരുന്നു എന്നു നമുക്ക് അറിഞ്ഞുകൂടാ. നമ്മെ കടന്നാക്രമിക്കുന്നതിനുള്ള പരിപാടിയുടെ ക്രമവും നമുക്ക് അജ്ഞാതമാണ്. ചിലപ്പോഴൊക്കെ ഇത്തരം അത്യാപത്തുകൾ, പ്രകൃതിയുടെ സന്തുലിതാവസ്ഥയിൽ നാം കൈയ്യേററം നടത്തുന്നതുകൊണ്ടു സംഭവിക്കാറുണ്ടെന്നതും സമ്മതിക്കണം. ഏതായാലും ഇത്തരം അപത്തുകൾ ഒഴിവാക്കിക്കിട്ടണേ എന്നു ഭക്തിപുരസ്സരം പ്രാർത്ഥിക്കുകയല്ലാതെ മറെറാരു പോംവഴിയും നമ്മുടെ മുന്നിൽ ഇല്ല. ഇത്തരം ദുഃഖനിവാരണത്തിനു വേണ്ടിയുള്ള പ്രാർത്ഥനയുടെ ഒരു പ്രാവർത്തികരൂപമായി കണക്കാക്കാം, പ്രകൃതിയിലെ വിവിധഘടകങ്ങൾ പരസ്പരം സഹകരിച്ച് സാമഞ്ജസ്യമുള്ളതായി വർത്തിക്കുന്നതിനെ തികച്ചും മാനിച്ചുകൊണ്ടു് പ്രവർത്തിക്കുന്നത്. ഇക്കോളജി (പരിതസ്ഥിതി വിജ്ഞാനം) എന്നാണ് ഈ ശാസ്ത്രശാഖക്ക് ഇന്നു പേരു നല്കിയിട്ടുള്ളത്. ഇതാണ് ആധിഭൗതികമായ ദുഃഖങ്ങളുടെ കഥ.

മനുഷ്യനുണ്ടാകുന്ന മൂന്നാമത്തെ ദുഃഖം ഈ പ്രപഞ്ചത്തിൽ ഉള്ളതുപോലെ തോന്നുന്ന യുക്തിഹീനത

തന്നെയാണ്. ജീവിതം എന്ന പ്രതിഭാസത്തിലെ പ്രഹേളികളുടെയും കടങ്കഥകളുടെയും അർത്ഥം കണ്ടെത്തുന്ന കാര്യത്തിൽ മനുഷ്യൻ അവന്റെ ബുദ്ധിശക്തിയുടെ നെല്ലിപ്പലക കാണാറുണ്ട്. ഇതു് ആധിദൈവികമായ ദുഃഖമാണ്. ഇവിടെയും ആ പരംപൊരുളിനെ തന്നെ ശരണം ഗമിച്ച് പ്രശ്നപരിഹാരം തേടുകയേ നിവൃത്തിയുള്ളു. ദൈവം നമുക്ക പ്രശ്നപരിഹാരം നിർദ്ദേശിച്ചു തരുന്നില്ല. ദൈവം തന്നെയാണ് പ്രശ്നപരിഹാരം.

ഈ മൂന്നു തരത്തിലുള്ള ദുഃഖങ്ങൾ കൊണ്ടും നാം നിരാശരാകേണ്ടതില്ല എന്നാണ് ഈ ശ്ലോകത്തിൽ സൂചിപ്പിക്കുന്നതു്. മനുഷ്യബുദ്ധി വച്ചുകൊണ്ടു നോക്കുമ്പോൾ വ്യഷ്ടിയുടെ തലത്തിലും സമഷ്ടിയുടെ തലത്തിലും ജീവിതം പ്രഹേളികകൾ കൊണ്ടു നിറഞ്ഞതാണ്. ആ ജീവിതത്തെ പരമ്പൊരുളിൽ നിന്നു ഭിന്നമല്ലാതെ ദർശിക്കുന്നതു തന്നെയാണ് പ്രശ്നപരിഹാരം. ആ അഖണ്ഡബോധം ഉണ്ടാകുന്നതിനു് ഇടയാക്കേണ്ടതും ആ പരംപൊരുൾ തന്നെ. അതിനാൽ അതിനെത്തന്നെ ശരണം ഗമിക്കുക. അതുതന്നെയാണ് എല്ലാ ദുഃഖങ്ങളെയും അരിഞ്ഞുകീഴ് മറിക്കുന്ന വജ്രായുധം.

**ഭജേ ശക്തി പുത്രം**

ഭജേ = ഞാൻ ഭജിക്കുന്നു, എന്നിൽ നിന്നു് അഭിന്നനായി ധ്യാനിക്കുന്നു.

ശക്തിപുത്രം = ശക്തിയുടെ പുത്രനെ, ആദിപരാശക്തിയുടെ വീര്യത്തെ മുഴുവൻ സമാഹരിച്ചിരിക്കുന്നവനെ.

ഗജാസുരനെ നിഗ്രഹിക്കുന്നതിനു വേണ്ടി ശിവൻ കൊമ്പനാനയുടെ രൂപം ധരിച്ചപ്പോൾ ശക്തിസ്വരൂപി

ണിയായ പാർവതി പിടിയാനയുടെ രൂപമെടുക്കുകയു ണ്ടായി. അപ്പോൾ ദേവനും ദേവിയും രമിക്കുകയാൽ ഉണ്ടായ പുത്രനാണ് ഗജമുഖനായ വിനായകൻ എന്ന പുരാണകഥയെയാണ് ഇവിടെ അവലംബിച്ചിരിക്കു ന്നതു്. വിശ്വചൈതന്യത്തിന്റെ മുഴുവൻ സമാഹൃതഭാ വത്തെയാണ് താൻ ധ്യാനിക്കുന്നതു് എന്ന ബോധം സാധകന് ഉണ്ടാകണം.

3

ഗളദ്ദാനമാലം ചലദ്ഭോഗിമാലം
ഗളാംഭോദകാലം സദാ ദാനശീലം
സുരാരാതികാലം മഹേശാത്മബാലം
ലസത് പുണ്ഡ്രഫാലം ഭജേ ലോകമൂലം.

**ഗളദ്ദാനമാലം**

ഗളത്തായ (ഗളിക്കുന്ന = വെളിയിലേക്ക് ഒഴു കിക്കൊണ്ടിരിക്കുന്ന) ദാനമാലയോടുകൂടിയവനെ ദാനം = മദജലം, മാല = പംക്തി)

പ്രിയഭാവങ്ങളുടെയെല്ലാം പുഷ്ടിക്കൽ എന്ന നില യിൽ എല്ലാററിലും പ്രകടഭാവം കൈക്കൊള്ളുന്ന, കേവ ലമായ ആനന്ദാനുഭൂതിയുടെ അവിരാമമായ ഒഴുക്കോടു കൂടിയവനെ.

വിനായകൻ ഗജമുഖനാണ്. എന്നാൽ നാരായണ ഗുരു ഇവിടെ വിനായകനെ ദർശിക്കുന്നതു് പ്രപഞ്ച സർജ്ജനം അവിരാമമായി വിവർത്തമാക്കിക്കൊണ്ടിരി ക്കുന്ന പരംപൊരുളായിട്ടാണ്. ഓരോ രൂപത്തിന്റെ സർജ്ജനത്തിലും സർഗ്ഗശക്തിയുടെ ചൈതന്യസ്ഫുരണ

മുണ്ട്. ജീവിവർഗ്ഗത്തിന്റെ കാര്യത്തിൽ പ്രത്യേകിച്ചും. ബർഗ്സൻ എന്ന ഫ്രഞ്ച് ചിന്തകൻ ഇതിനെ 'എലാൻ വൈററൽ' (elan vital)—(ജീവനശക്തി) എന്നാണ് വിളിച്ചിട്ടുള്ളത്. വസന്തകാലത്തിൽ നാം എങ്ങോട്ട് തിരിഞ്ഞുനോക്കിയാലും സസ്യലോകത്തു കാണുന്നത് ഈ ജീവനശക്തിയുടെ കവിഞ്ഞൊഴുകലാണ്. പുതിയ ഇലകളും പൂക്കളും കൊണ്ട് സസ്യങ്ങൾ കോൾമയിർക്കൊള്ളുകയാണ്. ചില ചെടികൾക്കാണെങ്കിൽ ഇല വിടരുന്നതിനു മുമ്പു പൂമൊട്ട് വിരിയിയ്ക്കാനുള്ള ധൃതിയുള്ളതായി കാണാം. മഞ്ഞുകാലം കഴിഞ്ഞു 'സ്പ്രിംഗ് സീസൺ' വരുന്ന യൂറോപ്പിൽ പ്രകൃതിയുടെ ഈ പുളകമണിയൽ പ്രകടമായി കാണാം. അവിടെ ജീവചൈതന്യം കുതിച്ചുപൊങ്ങുകയാണു ചെയ്യുന്നത്. അതുകൊണ്ടുതന്നെയായിരിക്കണം യൂറോപ്യർ ആ കാലത്തെ സ്പ്രിംഗ് സീസൺ എന്നു വിളിക്കുന്നത്. ഈ ജീവനശക്തിയുടെ കവിഞ്ഞൊഴുകലിനെയാണ് ഇവിടെ വിനായകന്റെ തിരുനെററിയിൽ നിന്ന് ഒഴുകുന്ന മദജലമായി ദർശിക്കുന്നത്.

## ചലദ്ഭോഗിമാലം

ചലത്തുക്കളായ (ഇളകിക്കൊണ്ടിരിക്കുന്ന) ഭോഗിമാലകളോടുകൂടിയവനെ (സർപ്പങ്ങളാകുന്ന മാലകളോടുകൂടിയവനെ). താണ്ഡവനൃത്തം നടത്തുന്ന ശിവന്റെ ദേഹത്തിൽ ഇളകിയാടുന്ന പാമ്പുകളെപ്പോലെ, ഭോഗ്യവിഷയങ്ങൾ ആസ്വദിക്കാനും ആനന്ദിക്കാനും ഉള്ള അവിരാമമായ ത്വര ഉണ്ടാകുന്നതും ആനന്ദസ്വരൂപനായ വിനായകന്റെ വിഭൂതിയെന്ന നിലയിൽത്തന്നെയാണ്.

പാമ്പ് ശിവനിലും ശക്തിയിലും രണ്ടുതരം പ്രതീകങ്ങളായാണ് കാണപ്പെടുന്നത്. ശക്തിയിൽ കുണ്ഡലിനീരൂപത്തിലാണ്. അതിനെത്തന്നെ സമസ്തപ്രപഞ്ചത്തിലും വ്യാപിച്ചിരിക്കുന്ന തത്ത്വമെന്ന നിലയിൽ ത്രിപുരസുന്ദരി എന്നും വിളിക്കും. ശിവനാകട്ടെ, സർപ്പം ഒരാഭരണമാണ്. ജടയിൽ ചുററിക്കെട്ടിയിരിക്കുന്നതും കഴുത്തിൽ മാലയായി അണിഞ്ഞിരിക്കുന്നതും കൈകളിൽ കടകകങ്കണങ്ങളായി ചുററിക്കെട്ടിയിരിക്കുന്നതും പാമ്പിനെത്തന്നെയാണ്, ആനന്ദക്കൂത്താടുന്ന കുണ്ഡലിനിയെ സ്തുതിച്ചുകൊണ്ടുള്ള ഒരു സ്തോത്രം ഗുരു വേറേ എഴുതിയിട്ടുമുണ്ട്.

'ഭോഗി' എന്നാൽ സുഖം, വിശേഷിച്ചും രതിരസം അനുഭവിക്കുന്നവൻ എന്നും, പാമ്പ് എന്നും അർത്ഥമുണ്ട്. ദേവിയിൽ നിഹിതമായിരിക്കുന്ന കുണ്ഡലിനീശക്തിയുടെ ഉഭയാംശമാണ് ഭോഗിയായ ശിവൻ എന്നു പറയാം. ശിവനും ശക്തിയും ചേന്ന് പരമ്പൊരുളിന്റെ ആത്മാനന്ദരസാനുഭൂതിയുടെ ബാഹ്യഭാവമാണ് ഈ പ്രപഞ്ചവിഭൂതികളുടെ സർജ്ജനം. ഇവിടെ ഭോക്താവും ഭോഗ്യവും ഒരേ പരമ്പൊരുൾ തന്നെയാണ്. എന്നാലും വിശപരചനാലീല തുടൻനുപോകുന്നതിനു വേണ്ടി ആനന്ദസ്വരൂപമായ ആത്മാവുതന്നെ നാനാതരം പ്രിയഭാവങ്ങളായി ഭാവം പകരുന്നു. ഓരോ സൃഷ്ടിക്കും വേണ്ടിയുള്ള ആന്തരികപ്രേരണയായിരിക്കുന്നതു് ശൃംഗാര രസാനുഭവത്തിനുള്ള വ്യഗ്രത തന്നെയാണ്. പുതിയ പുതിയ ഭോഗ്യവസ്തുക്കളും ഭോഗോപാധികളും സദാ കണ്ടെത്തിക്കൊണ്ടിരിക്കുന്ന ഒരു മഹാശക്തിദുർഗ്ഗമാണ് മനസ്സ്. പരമ്പൊരുൾ ഏകവും അദ്വയവും ആണെങ്കിലും, വിഭൂതികളായി മനസ്സിലാക്കുമ്പോൾ, ജീവിതരഹസ്യോദ്

ഗാനത്തിൻെറ താളത്തിനൊത്ത് നിരവധി സർപ്പങ്ങൾ ആനന്ദനൃത്തം ചെയ്യുന്നതായി ആ പൊരുളിനെത്തന്നെ ദർശിക്കാം. ഇളകിക്കൊണ്ടിരിക്കുന്ന പാമ്പുകളുടെ മാല യെ ഈ അർത്ഥത്തിൽ മനസ്സിലാക്കാം. ഇവിടെ ശിവൻ, വിനായകൻ, സുബ്രഹ്മണ്യൻ, ശക്തി എന്നി വയെ ഗുരു ഭിന്നതത്ത്വങ്ങളായല്ല കാണുന്നത്.

**ഗളാംഭോദകാലം**

ഗളത്തിൽ (കഴുത്തിൽ) അംഭോദം പോലെ (കാർ മേഘംപോലെ) കാലം (കാലവർണ്ണം—കറുത്തനിറം) ഉള്ളവനെ. തൈജസവും താമസവുമായ ശക്തികൾ തമ്മിലുള്ള പോരിൽ നിന്നും വിസർജ്ജിക്കപ്പെട്ട നിഷേധാത്മകതയുടെ വിഷത്തെ, സ്വന്തം ആകാ രത്തെ മഹത്ത്വപ്പെടുത്തത്തക്കവണ്ണം കഴുത്തിലണി ഞ്ഞ കൃപാവാരിധിയായവനെ.

ലോകത്തെ മുഴുവൻ നാശത്തിൽനിന്നു രക്ഷിക്കാ നാണ് പാലാഴിമഥനസമയത്ത് ശിവൻ വാസുകിയുടെ വിഷം എടുത്ത് വിഴുങ്ങിയത്. അതിനാൽ ശിവൻെറ കഴുത്തിലുള്ള നീലനിറത്തിന് ശിവഭക്തന്മാരുടെ ഇടയി ലുള്ള സ്ഥാനം അതിപ്രധാനമാണ്. ലോകത്തെ മുഴുവൻ പാപത്തിൽ നിന്ന് രക്ഷിക്കാൻ വേണ്ടി സ്വന്തം കുരി ശ്ശും ചുമന്നുകൊണ്ടു പോയി കുരിശിലേറിയ യേശുക്രിസ്തു വിനെ ക്രിസ്ത്യാനികൾ ആരാധിക്കുന്നതുപോലെ തന്നെ യാണിത്. ഇവിടെ ആ നിക്ഷേധാത്മകതയെ തന്നെ തേജോമയമാക്കുന്ന വിഭൂതിയാക്കി ശിവൻ മാററി. 'യാങ്' എന്നും 'യിൻ' എന്നും രണ്ടു ശക്തികളുടെ പര സ്പരപ്രവർത്തനം മൂലമാണ് പ്രപഞ്ചം നിലനില്ക്കുന്നതെ ന്നാണ് ചൈനയിലെ തത്ത്വചിന്തകർ കണ്ടെത്തിയിട്ടു

ള്ളതു്. സർഗ്ഗശക്തിയെ തൈജസിയെന്നും താമസി യെന്നും രണ്ടു വിധങ്ങളുള്ളതായി കാണണമെന്നു് നാരായണഗുരു ദർശനമാലയിലും പറയുന്നുണ്ടു് (I.4). വേദാന്തികൾ ഈ വിരുദ്ധശക്തികളെ ബ്രഹ്മമെന്നും മായയെന്നും വിളിക്കും. മായ വ്യക്തികളെ നാശത്തിലേക്കു് നയിക്കും. എന്നാൽ അതുതന്നെ പരംപൊരുളിന്റെ നിക്ഷേധാത്മകവശമെന്ന നിലയിൽ അതിനെ മഹത്തപ്പെടുത്തുകയും ചെയ്യുന്നു. കഴുത്തിലെ നീലനിറം, എല്ലാ താമസശക്തികളെയും സ്വന്തം ചൊല്പടിയിൽ ദേവൻ നിറുത്തിയിരിക്കുകയാണെന്നു് എന്നതിന്റെ പ്രതീകമാണു്.

## സദാദാനശീലം

എല്ലായ്പ്പോഴും ദാനം ചെയ്യുക ശീലമായുള്ളവനെ. ജീവജാലങ്ങൾക്കു് ആവശ്യമുള്ളതെല്ലാം ചോദിക്കാതെ തന്നെ വാരിക്കോരി ചൊരിഞ്ഞുകൊടുക്കുന്ന ദാനശീലനായവനെ.

ക്രിസ്തുമതത്തിലെ പ്രാർത്ഥനയിൽ
"ഞങ്ങൾക്കു് ഇന്നത്തേക്കുള്ള അപ്പം തരേണമേ"
എന്നു് പറയുന്നുണ്ടു്.

നാരായണഗുരുവും ദൈവദശകത്തിൽ

അന്നവസ്ത്രാദി മുട്ടാതെ
തന്നു രക്ഷിച്ചു ഞങ്ങളെ
ധന്യരാക്കുന്ന നീയൊന്നു–
തന്നെ ഞങ്ങൾക്കു തമ്പുരാൻ

എന്നു് പ്രാർത്ഥിക്കുന്നു. പ്രകൃതിയിലേക്കൊന്നു കണ്ണു തുറന്നു് നോക്കിയാൽ മതി, ജീവജാലങ്ങൾക്കു് ആവശ്യമുള്ളതെല്ലാം ഈ പ്രകൃതിയിൽത്തന്നെ ഒരു കുറവും കൂടാതെ സജ്ജീകരിച്ചിരിക്കുന്നതു് കാണാൻ. മരുപ്രദേശങ്ങ

ളിൽ നില്ക്കുന്ന പുൽക്കൊടിക്കുപോലും പ്രകൃതിയുടെ ഈ ഔദാര്യം ലഭിക്കുന്നുണ്ട്. പരമ്പൊരുളിന്റെ കൃപാപൂർണ്ണമായ ഈ ഔദാര്യത്തെയാണ് സദാദാനശീലമായി ഇവിടെ വർണ്ണിച്ചിരിക്കുന്നത്.

## സുരാരാതികാലം

സുരന്മാരുടെ അരാതികൾക്ക് കാലനായുള്ളവനെ (ദേവന്മാരുടെ ശത്രുക്കളായ അസുരന്മാർക്ക് കാലനായുള്ളവനെ.)

അവിദ്യയുടെ അന്ധകാരത്തെയൊഴിച്ച് എല്ലാററിനെയും കാലം നശിപ്പിക്കും. ജ്ഞാനാഗ്നിയുടെ പ്രകാശമാണ് നിഷേധാത്മകമായ അവിദ്യാതമസ്സിനെ ഇല്ലാതാക്കുന്ന കാലൻ. അങ്ങനെയുള്ള ദേവനെ.

ഭഗവദ്ഗീതയിൽ 'കാലഃ സർവഹരശ്ചാഹം' (എല്ലാറ്റിനെയും സംഹരിക്കുന്ന കാലൻ ഞാൻ തന്നെയാണ്) എന്നു ഭഗവാൻ പറയുന്നു. കാലശബ്ദത്തിനു സമയമെന്ന അർത്ഥവുമുണ്ട്. വാസ്തവത്തിൽ കാലത്തിന്റെ ദേവനാണ് കാലൻ. പ്രപഞ്ചവസ്തുക്കളെല്ലാം നിലനില്ക്കുന്നതായി അനുഭവപ്പെടുന്നത് കാലഗതിയിലൂടെയാണ്. ഒരർത്ഥത്തിൽ നിത്യവർത്തമാനമായ കാലമാണ് ദൈവം. എന്നാൽ പ്രപഞ്ചത്തിലുള്ള എല്ലാം തന്നെ ഒരു ഒഴുക്കിൽ പെട്ടിട്ടെന്നപോലെ സദാ മാറിക്കൊണ്ടിരിക്കുന്നു. അതിനിടയിൽ നിഷേധാത്മകശക്തികൾ ചിലപ്പോൾ മുഴച്ചുവരും. എന്നാൽ അതിന്റെ അന്തസ്സത്തയെന്തെന്ന് അന്വേഷിച്ചു ചെല്ലുമ്പോൾ എല്ലാ സത്തയുടെയും അഭാവമാണ് അവിടെ കാണുന്നത്. പരമാത്മസത്യത്തിന്റെ സാക്ഷാത്കാരമാണ് അവിദ്യയുടെ ഈ സത്താശൂന്യതയെ വെളിവാക്കിത്തരു

ന്നതു്. അതിനാൽ അസ്തിത്വത്തിന്റെ ഉരകല്ലായി പരമാത്മാവിനെ ഇവിടെ ദർശിച്ചിരിക്കുന്നു. ആത്മവിദ്യ സങ്കോചം പ്രാപിക്കുന്നിടത്തു് ഭയങ്കരമായ അവിദ്യ കൊടികുത്തിവാഴും. എന്നാൽ ആത്മജ്ഞാനവെളിച്ചം പരക്കുമ്പോൾ വെറും മരുമരീചികപോലെ ആ അവിദ്യ മറഞ്ഞു പോവുകയും ചെയ്യും. ഇങ്ങനെ പ്രകാശസ്വരൂപികളായ ദേവന്മാർക്കു് (ജ്ഞാനത്തിനു്) ശത്രുവായിരിക്കുന്ന അസുരന്മാരെ (അജ്ഞാനത്തെ) ഇല്ലാതാക്കുന്ന ഗുരുവായി ഇവിടെ വിനായകനെ ദർശിക്കുന്നു.

## മഹേശാത്മബാലം

മഹേശന്റെ ആത്മബാലൻ തന്നെയായവനെ.
നിത്യശൈശവത്തിൽ കഴിയുന്ന, മഹേശന്റെ
ആത്മചൈതന്യം തന്നെയായുള്ളവനെ.

വിനായകൻ മഹേശന്റെ പുത്രനാണെന്നുള്ളതിനെ ദാർശനികമായി, പരംപൊരുളിന്റെ നിത്യഭാസുരമായ സാരം തന്നെയാണു് വിനായകനായി സങ്കല്പിക്കപ്പെട്ടിരിക്കുന്നതെന്നു് കരുതാം. ദൈവത്തെ ഒരു ശിശുവിന്റെ രൂപത്തിൽ ദർശിക്കുന്നതു് ലോകമതസാഹിത്യങ്ങളിൽ വളരെ പ്രിയപ്പെട്ട ഒരു രീതിയാണു്. ക്രിസ്തുമസ് ദിനത്തിന്റെ തലേദിവസം വൈകുന്നേരം, പുൽക്കൂട്ടിൽ കിടക്കുന്ന ശിശുവായ യേശുവിന്റെ രൂപത്തിനു് മുമ്പിൽ മെഴുകുതിരി കത്തിച്ചു വെയ്ക്കുക പരക്കെയുള്ള ആചാരമാണു്. ഉണ്ണികൃഷ്ണന്റെ രൂപം എത്ര പ്രിയപ്പെട്ടതാണെന്നു് ഭാരതത്തിലെ കൃഷ്ണഭക്തന്മാർക്കെല്ലാം അറിയാവുന്നതാണു്. പാർവതിയുടെ മടിത്തട്ടിൽ കിടക്കുന്ന ഉണ്ണിഗ്ഗണപതിയും, സ്വന്തം പിതാവിനു് പ്രണവരഹസ്യം ഉപദേശിച്ചുകൊടുക്കുന്ന ബാലസുബ്രഹ്മണ്യനും

ഭക്തന്മാരിൽ ഉണർത്തിവിടുന്നതു് അതിമൃദുലവും എന്നാൽ അത്യുദാത്തവുമായ വാത്സല്യഭാവങ്ങളാണെന്നു് നമുക്കറിയാം. ശൈശവത്തിൻെറ നിഷ്കളങ്കത ഭക്തിപ്രചുരിമയുടെ ഉത്തുംഗഭാവം കൈക്കൊള്ളുന്നതാണു് ധ്രുവൻെറയും പ്രഹ്ളാദൻെറയും ചരിതങ്ങൾ നമ്മെ പഠിപ്പിക്കുന്നതു്. സ്വന്തം അരുമക്കുഞ്ഞുങ്ങളുടെ ഭാവഹാവങ്ങളും അവരുടെ കുസൃതികളും അമ്മമാരിൽ ഉണർത്തിവിടുന്നതു് ദൈവീകസാന്നിദ്ധ്യത്തിൻെറ അനിർവചനീയത തന്നെയാണു്. രോഗം, വാർദ്ധക്യം, മരണം എന്നിവയെല്ലാം എപ്പോഴും എവിടേയും കാണാമെങ്കിലും പ്രപഞ്ചം പുതുമയുള്ളതായിത്തന്നെ തുടരുകയാണു്. അനന്തമായ സംസൃതിപ്രക്രിയ പുതിയ പുതിയ മുഖങ്ങളെക്കൊണ്ടാണു് ഭൂമുഖത്തെ അലങ്കരിക്കുന്നതു്. എന്തിനേറെ, ഓരോ സൂര്യോദയവും പുതുമയുള്ള ഒരനുഭൂതിയല്ലേ? ഓരോ പൂവും പൂക്കുന്നതു് നമ്മുടെ ശ്രദ്ധയെ എത്രമാത്രമാണു് ആകർഷിക്കുന്നതു്! ചുരുക്കിപ്പറഞ്ഞാൽ, പരമ്പൊരുൾ ഓരോ നിമിഷത്തിലും ജന്മമെടുത്തുകൊണ്ടിരിക്കുകയാണു്. അങ്ങനെയാണു് നിത്യത അനിത്യതയായിത്തീരുന്നതു്. ഓരോ ജന്മവും അതുല്യമായിരിക്കുന്നതുപോലെ സാർവത്രികതയുടെ അംശവുമാണു്. ഈ അർത്ഥത്തിലാണു് വിനായകനെ മഹേശാത്മബാലനായി നാം കാണേണ്ടതു്.

## ലസത്പുണ്ഡ്രഫാലം ഭജേ ലോകമൂലം

ലസത്തായ (വിളങ്ങുന്ന) പുണ്ഡ്രം (ത്രിപുണ്ഡ്രാകാരമായ ഭസ്മക്കുറി) ഫാലത്തിൽ (നെററിത്തടത്തിൽ) ഉള്ളവനെ. ലോകത്തിനെല്ലാം ആദികാരണമായുള്ളവനെ.

ത്രിഗുണമയം തിരുനീറണിഞ്ഞ ഈശനായി അഥവാ ത്രിഗുണാതീതനായി, അതിന്റെ പ്രതീകമായ ത്രിപുണ്ഡ്രക്കുറിയുമണിഞ്ഞു്, കാരണാന്തര നിരാസകാരണമായി, അഭിന്നനിമിത്തോപാദാന കാരണമായി പരിലസിക്കുന്നവനെ.

ഭജേ = ഞാൻ ഭജിക്കുന്നു, ധ്യാനിക്കുന്നു.

ത്രിഗുണങ്ങളെയും ചുട്ടുകരിച്ച് അതിന്റെ ചാമ്പലെടുത്തു നെററിയിൽ ചാർത്തിയാണു് ശിവൻ പരിലസിക്കുന്നതു്. അതു് 'ഭസ്മാന്തം ശരീരം' എന്ന അർത്ഥത്തിൽ പ്രപഞ്ച ലയത്തെ പ്രതിനിധാനം ചെയ്യുന്നു. എല്ലാം ഭഗവാനിൽത്തന്നെ അവസാനം വിലയിക്കുന്നു.

ഈ ശ്ലോകം തുടങ്ങിയതു് 'ഗളദ്ദാനമാലം' എന്നു പറഞ്ഞുകൊണ്ടാണു്. അതു് പ്രഭവസ്ഥാനമാണെങ്കിൽ ത്രിപുണ്ഡ്രക്കുറികളണിഞ്ഞ ഫാലപ്രദേശം പ്രലയസ്ഥാനമാണു്. മദജലപ്രവാഹം ഉണ്ടാകുന്നതും ഭസ്മക്കുറി അണിയുന്നതും ഒരേ നെററിയിൽത്തന്നെയാണെന്നതും ഓർക്കണം. ഈ രണ്ടു വിശേഷങ്ങൾക്കും ഇടയ്ക്കുള്ളതെല്ലാം സ്ഥിതിയെ സൂചിപ്പിക്കുന്നതാണു്. അങ്ങനെ പ്രപഞ്ച സൃഷ്ടിയുടെയും, സ്ഥിതിയുടെയും, ലയത്തിന്റെയും ആധാരമായാണു് ഇവിടെ വിനായകനെ കാണുന്നതു്. പ്രഭവത്തിനും സ്ഥിതിക്കും കാരണം ത്രിഗുണങ്ങളുടെ അസാമ്യതയാണെങ്കിൽ, ത്രിഗുണങ്ങളുടെ സാമ്യതയാണു് ലയത്തിൽ കാണുന്നതു്. ശിവനെ ത്രിപുരാന്തകനായും കണക്കാക്കാറുണ്ടു്. മൂന്നു ഗുണങ്ങൾ തന്നെയാണു് ത്രിപുരങ്ങൾ. പ്രകൃതിയിലെ സത്വഗുണം പോലും നമ്മെ വ്യാവഹാരികബന്ധങ്ങളിലേക്കു നയിക്കുന്നവയാണു്. നിസ്ത്രൈഗുണ്യനായിത്തീർന്നവനു മാത്രമാണു് പരമമായ മുക്തി ലഭിക്കുന്നതു്; അഥവാ അതുതന്നെ

യാണ് മുക്തി. "നീ മണ്ണാകുന്നു, മണ്ണിലേക്കുതന്നെ നീ മടങ്ങും" എന്നു ബൈബിളിൽ പറയുന്നതും ഇതേ അർത്ഥത്തിൽത്തന്നെയാണ്. ശൈവന്മാർ ഭസ്മം കൊണ്ടു് നെററിയിൽ മൂന്നു വരകൾ വരയ്ക്കുമ്പോൾ 'ഭസ്മാന്തം ശരീരം' എന്നാണ് വിചാരിക്കുന്നതു്. അങ്ങനെ പ്രപഞ്ചരഹസ്യം മുഴുവൻ ഈ ശ്ലോകത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു.

ലോകത്തിന്നെല്ലാം ആദികാരണമായും ഇവിടെ വിനായകനെ വിശേഷിപ്പിച്ചിരിക്കുന്നു. അതു് കാരണമില്ലാത്ത കാരണമാണ്. അഭിന്ന നിമിത്തോപാദാനകാരണവുമാണ്. അങ്ങനെയുള്ള ദേവനെ ഞാൻ ധ്യാനിക്കുന്നു.

3

ഉരസ്താരഹാരം ശരച്ചന്ദ്രഹീരം
സുരശ്രീവിചാരം ഹൃതാർത്താഭിദാരം
കടേദാനപൂരം ജടാഭോഗിപൂരം
കലാബിന്ദുതാരം ഭജേശൈവവീരം

**ഉരസ്താരഹാരം**

ഉരസ്സിൽ താരങ്ങളെക്കൊണ്ടുള്ള മുത്തുമാലകളോടു് കൂടിയവനെ.

**താരാപഥമാകുന്ന ഉരോദേശത്തു് താരഗണങ്ങളെക്കൊണ്ടു് മുത്തുമാലയണിഞ്ഞവനെ.**

ആരാധനയ്ക്കുവേണ്ടി ഉപയോഗിക്കുന്ന ഗണപതിവിഗ്രഹത്തിൽ മുത്തുമാലകൾ ചാർത്താറുണ്ടു്. ഇവിടെയാകട്ടെ, ഈ വിശ്വത്തെ മുഴുവൻ വിനായകന്റെ ശരീര

മായാണ് ദർശിക്കുന്നത്. അതിൽ വിശാലമായ താരാപഥത്തെ വിനായകന്റെ ഉദരോദ്ദേശമായാണ് കാണുന്നത്. ആകാശത്തിൽ മിന്നിത്തിളങ്ങുന്ന നക്ഷത്രജാലങ്ങൾ ആ ഉദരോദ്ദേശത്തെ പ്രശോഭിപ്പിക്കുന്ന മുത്തുമാലയും. ചിദാകാശത്തിലുണ്ടാകുന്ന രൂപകല്പനകളുടെ ഒരു വിക്ഷേപമായിട്ടാണ് വേദാന്തികൾ ആകാശവിതാനത്താൽ ചൂഴപ്പെട്ട ഈ വിശ്വത്തെ കാണുന്നത്. ധ്യാനത്തിൽ വിശ്വാത്മാവിനെയും ജീവാത്മാവിനെയും അഭേദമായി, അദ്വയസത്യമായാണ് ദർശിക്കേണ്ടത്. എന്നാൽ ഉപാസനയിൽ, ഈ താദാത്മ്യത്തെ സാദ്ധ്യമാക്കിത്തീർക്കുന്നതിനു് ഉപകരിക്കുന്ന മൂന്നാമതൊരു ഘടകമാണ് മൂർത്തി.

തന്റെ ഉള്ളിലുള്ള ദൈവീകാംശം നഖശിഖാന്തം തന്നിൽ മുഴുവൻ വ്യാപിച്ചിരിക്കുന്നതായാണ് ഭക്തൻ ആദ്യം ധ്യാനിക്കുന്നത്. പിന്നെ ആരാധനയിലൂടെ തന്നിലുള്ള ദൈവീകാംശത്തെ മുന്നിലിരിക്കുന്ന വിഗ്രഹത്തിലേക്ക് പകരുന്നു. ആ വിഗ്രഹം ഒരു ചിത്രമാകാം, തടിയിലോ, ലോഹത്തിലോ, കല്ലിലോ ഉള്ള രൂപമാകാം. തന്റെ ആത്മാവിനെ വിഗ്രഹത്തിലേക്ക് ആവാഹിച്ചു കഴിഞ്ഞാൽ ഭക്തനുണ്ടാകുന്ന തോന്നൽ താനൊരു അപൂർണ്ണനായ മനുഷ്യനാണെന്നാണ്. തനിക്ക് പൂർണ്ണത പ്രാപിക്കാൻ ഭഗവാന്റെ കാരുണ്യം വേണമെന്നും തോന്നും. വിഗ്രഹത്തിൽ ഉള്ളതായി അനുഭവപ്പെടുന്ന ദിവ്യസാന്നിദ്ധ്യം യഥാർത്ഥത്തിലുള്ള തന്റെ ആത്മാവാണെന്നും തന്റെ ഉള്ളിൽ വിളങ്ങുന്നത് അതിന്റെ ഒരു നിഴലാട്ടം മാത്രമാണെന്നും അപ്പോൾ ഭക്തൻ വിചാരിക്കുന്നു. ആത്മാവിനെക്കാൾ പ്രിയപ്പെട്ട ഒരു വസ്തു ആർക്കും ഇല്ല. അതിനാൽ ആരാധനാവിഗ്രഹത്തിൽ

കൂടികൊള്ളുന്നതായി കാണുന്ന ആത്മചൈതന്യത്തിൽ തൻെറ പ്രേമത്തെ ചൊരിയുകയായി. ഇത്തരമൊരു മനോഭാവത്തോടുകൂടിയാണ് ഭക്തൻ വിഗ്രഹത്തിൻെറ മുമ്പിൽ കൂപ്പുകൈയ്യുമായി നില്ക്കുന്നതു്. പിന്നെ ഭക്തൻെറ ഭാവന മറെറാരു തരത്തിൽ രൂപം മാറുകയായി. ഈ വിഗ്രഹം തന്നെയാണ് വിശ്വത്തിൻെറ മുഴുവൻ നാഭിയായിരിക്കുന്നതെന്നും, അതിൻെറ വ്യാകൃതഭാവം തന്നെയാണ് ഈ പ്രപഞ്ചമെല്ലാമെന്നും ഭക്തൻ കരുതുന്നു. അപ്പോൾ ശൂന്യാകാശവും താരാജാലങ്ങളും ഹിമഗിരിശൃംഗങ്ങളും സൂര്യചന്ദ്രന്മാരും തടിനികളും കല്യകളും എന്നുവേണ്ട ചുററും കാണുന്ന എല്ലാം ഒരേ ഭഗവാന്റെ ദിവ്യ വിഭൂതികളായി കാണപ്പെടും. ഈ ശ്ലോകത്തിൽ വിനായകനു കൊടുത്തിരിക്കുന്ന എല്ലാ വിശേഷണങ്ങളും ഇത്തരത്തിലാണ് മനസ്സിലാക്കേണ്ടതു്.

## ശരശ്ചന്ദ്രഹീരം

ശരശ്ചന്ദ്രനാകുന്ന വജ്രമണിയോടു കൂടിയവനെ

(ഹീരം = ശിരോലങ്കാരമായ വജ്രം.)

ശരത്കാല രാത്രിയിലെ തെളിവുള്ള ചന്ദ്രനെ ചൂഡാമണിയായി ജടയിൽ ധരിച്ചിരിക്കുന്നവനെ.

ഭാരതത്തിലെ ദേവതാസങ്കല്പങ്ങൾ സമുദ്രം, പർവ്വതം എന്നിവയിൽ ഒന്നിനോടു് ഏതു് തരത്തിലെങ്കിലും ബന്ധപ്പെട്ടതായിരിക്കും. ജലം എന്ന തത്വത്തെയാണ് വിഷ്ണു ആധാരമാക്കിയിരിക്കുന്നതു്. ജലോപരി അനന്തനെ മെത്തയാക്കിക്കൊണ്ടാണ് വിഷ്ണു ശയിക്കുന്നതു്. നാരത്തിൽ അയനം ചെയ്യുന്നവൻ (വെള്ളത്തിൽ കിടക്കുന്നവൻ) എന്ന അർത്ഥത്തിൽ വിഷ്ണുവിനെ നാരായണൻ എന്നും വിളിക്കുന്നുണ്ടു്. വിഷ്ണുവിൻെറ പത്നി ലക്ഷ്മീദേവിയാകട്ടെ ജലജത്തിന്റെ സൗന്ദര്യവും ചൈതന്യവും മൂർത്ത

മായതാണ്. അതേസമയം ശിവൻ ഹിമാവൃതമായ കൈലാസശൃംഗത്തിൽ വാണരുളുന്ന ദേവനാണ്. ആ പശ്ചാത്തലത്തിൽപ്പെട്ടതുതന്നെയാണല്ലോ വിനായകനും സ്കന്ദനും. ശിവൻ മലമുകളിൽ മലപോലെ ഇളകാതെ ഇരിക്കുകയാണ്. ഗിരിനിരകൾക്ക് മുകളിൽ ചന്ദ്രനുദിച്ചുവരുന്ന കാഴ്ച ആരും നോക്കിനിന്നുപോകും. ശിവന്റെ ജടാമകുടത്തിൽ ചൂടിയിരിക്കുന്ന മണിയായി അവർ അതിനെ ഭാവന ചെയ്യും. പുണ്യനദിയായ ഗംഗ ഉത്ഭവിക്കുന്നത് ഹിമവാന്റെ തലമുകളിലുള്ള മാനസസരസിൽനിന്നാണ്. ശിവന്റെ ജടയിൽ നിന്നാണ് ഗംഗ ഭൂമിയിലേക്കു കുതിക്കുന്നതെന്ന് ഭാവനചെയ്ത് അതിനെ ആരാധിക്കാൻ നാം തയ്യാറാണ്. ഭഗീരഥൻ എന്ത് പ്രയത്നം ചെയ്താണ് സ്വർഗംഗയെ ഭൂമിയിലേക്ക് കൊണ്ടുവന്നതെന്ന കഥ നമുക്കറിയാം. ശിവന്റെ ജടയിൽ പ്രവേശിച്ച ഗംഗയുടെ ചില തുള്ളികൾ മാത്രമാണ് ഭൂമിയിലേക്ക് വന്ന് യഥാർത്ഥ ഗംഗാനദിയായി ഒഴുകിയത്. ശിവപത്നിയാകട്ടെ ഹിമവാന്റെ ശ്രേഷ്ഠ ണചൈതന്യം തന്നെയാണ്. പർവതപുത്രിയായ പാർവതിയാണവൾ, ഹിമത്തിൽ നിന്നുണ്ടായ ഹൈമവതിയാണവൾ, തൂവെള്ളയാർന്ന ഗൗരിയാണവൾ. പർവതപ്രദേശങ്ങളിൽ സാധാരണ കാണാറുള്ള പാമ്പുകളെ ശിവന്റെ ശരീരത്തിലെ അലങ്കാരങ്ങളായി കണക്കാക്കിയിരിക്കുന്നു. ശിവന്റെ വാഹനമാകട്ടെ കാട്ടിലെ കാള. ശിവപത്നിയുടേത് പെൺസിംഹവും.

ഏററവും കൂടിയതരം ആനകളുടെ മസ്തകത്തിൽ രത്നങ്ങളുണ്ടെന്നാണ് കവിസങ്കല്പം. 'കുമാരസംഭവ'ത്തിൽ കാളിദാസൻ പറയുന്നു:

> അനന്തരത്നപ്രഭവസ്യ യസ്യ
> ഹിമം ന സൗഭാഗ്യ വിലോപി ജാതം (I. 3.)

(എണ്ണമില്ലാത്ത രത്നങ്ങളുടെ പ്രഭവസ്ഥാനമായ അവനു് മഞ്ഞു് തന്റെ സൗന്ദര്യത്തെ വിഘാതപ്പെടുത്തുന്നതായി ഭവിക്കുന്നില്ല.)

വീണ്ടും അതേ സർഗ്ഗത്തിൽ 6.10 ശ്ലോകത്തിൽ കവി വർണ്ണിക്കുന്നു:

> പദം തുഷാര സ്രുതി ധൗതരക്തം
> യസ്മിന്ന ദൃഷ്ട്വാപി ഹതദ്വിപാനാം
> വിദന്തിമാർഗ്ഗം നഖരന്ധ്ര മുക്തൈർ–
> മുക്താഫലൈഃ കേസരിണാം കിരാതാഃ

(ആനകളെ കൊന്നിട്ടു് ഓടിപ്പോയ സിംഹങ്ങൾ പോയ വഴി, അവയുടെ കാല്പാടുകൾ നോക്കി കണ്ടുപിടിക്കുക സാദ്ധ്യമല്ല. അവ മഞ്ഞുരുകി മറഞ്ഞുപോയി. എങ്കിലും ആ സിംഹങ്ങളുടെ നഖങ്ങൾക്കിടയിൽ നിന്നു പതിച്ച രത്നങ്ങളുടെ സഹായത്താൽ അവക്കു് വഴി കണ്ടുപിടിക്കാൻ സാധിക്കുന്നു.) വിനായകനും ഗജമുഖനാണല്ലോ. ഗജമുഖന്റെ മസ്തകത്തിലെ രത്നമായി ഇവിടെ ചന്ദ്രനെ കരുതുന്നു.

## സുരശ്രീവിചാരം

സുരന്മാരുടെ സൗഭാഗ്യത്തെപ്പററിയുള്ള വിചാരത്തോടു് കൂടിയവനെ.

നിന്റെ കാരുണ്യപൂർവമുള്ള വിചാരമാണു് ആത്മീയാംശത്തെ ഐശ്വര്യപൂർണ്ണമാക്കുന്നതു്, അങ്ങനെയുള്ള നിന്നെ.

ജനനം മുതൽ മരണംവരെ നടക്കുന്ന മുന്നോട്ടുള്ള ഒരു ഗതിയാണു് ജീവിതം. അനശ്വരരായ ദേവന്മാരും, ജീവനുള്ള എല്ലാററിനേയും സംഹരിക്കുകയും വ്യവസ്ഥയുള്ളതായിരിക്കുന്നതിന്റെ വ്യവസ്ഥ തെറ്റിക്കു

കയും ചെയ്യുന്ന നിഷേധാത്മകശക്തികളായ അസുര ന്മാരും തമ്മിലുള്ള യുദ്ധം ജീവിതത്തിലുടനീളം നടന്ന കൊണ്ടിരിക്കുകയാണ്. ജ്യോതിർമാനമായ ആത്മാവ് അനശ്വരമാണ്. അത് കുടികൊള്ളുന്ന ഭൗതികശരീര മാകട്ടെ ക്ഷണഭംഗുരമാണ്. ഇവിടെ നാം ആരാധി ക്കുന്ന ദേവൻ, അത്യുന്നതങ്ങളിൽ വർത്തിക്കുന്ന കേവലം അമൂർത്തമായ ഒരാശയമല്ല. ജീവജാലങ്ങളിലെല്ലാം ഇടറന്ന് സ്ഫുരിക്കുന്ന ആത്മചൈതന്യത്തിന്റെ ക്ഷേ മൈശ്വര്യങ്ങളോട് അഭേദ്യമായി ബന്ധപ്പെട്ടു നില്ക്കുന്ന പൊരുളാണത്.

## ഹൃതാർത്താരിഭാരം

ഹൃതമായ ആർത്താരിഭാരത്തോടുകൂടിയവനെ. ആർത്തന്മാരുടെ (ശത്രുക്കളാൽ ഹനിക്കപ്പെട്ട് കേഴു ന്നവരുടെ) അരികളാകുന്ന (ശത്രുക്കളാകുന്ന) ഭാര ത്തെ ഹരിച്ച് (ഇല്ലാതാക്കി) സംരക്ഷിക്കുന്നവനെ.

ദുഃഖത്തിന്റെയും ഉല്ക്കണ്ഠയുടെയും ഭാരത്തിൽ അമർന്നുപോയ ഹൃദയങ്ങളെ, ആ ഭാരങ്ങളെല്ലാം എടുത്തു മാററി ജീവിതത്തെ ലാഘവമുള്ളതാക്കുന്നതും, ജീവിത ത്തിന് അർത്ഥം നൽകി പ്രതീക്ഷാഭരിതമാക്കിത്തീർക്കു ന്നതും ആനന്ദരൂപനായ വിനായകൻ തന്നെയാണ്.

## കടദാനപൂരം

കടത്തിൽ (ആനയുടെ കവിൾത്തടത്തിൽ) ദാനപൂ രത്തോട് (മദജലപ്രവാഹത്തോട്) കൂടിയവനെ.

മദജലപ്രവാഹത്തിന്റെ ആന്തരാർത്ഥം മൂന്നാമത്തെ ശ്ലോകത്തിൽ നാം പരിശോധിക്കുകയുണ്ടായി. മദജല പ്രവാഹം മസ്തകത്തിൽ നിന്ന് പുറത്തേക്കു മാത്രമല്ല, ഉള്ളിലേക്ക് തിരിഞ്ഞ് കവിൾത്തടത്തിലും എത്തി

ജീവിതരസമായിത്തീരുന്നു. കവിളിലേക്കൊഴുകിവരുന്ന മദജലം ജീവിതത്തെ വസന്തോത്സവമാക്കിത്തീർക്കുന്ന ദൈവീകപ്രസാദം തന്നെയാണ്.

## ജടാഭോഗിപൂരം

ജടയിൽ ഭോഗിപൂരത്തോട് (പാമ്പുകളുടെ കൂട്ടത്തോട്) കൂടിയവനെ.

ഈ പ്രതീകത്തിന്റെയും അർത്ഥം കഴിഞ്ഞ ശ്ലോകത്തിൽ നാം വിചാരം ചെയ്തതാണ്. പർവതശിഖരങ്ങളെ ജടയായും അതിലെ നീരൊഴുക്കുകളെ ജടയിൽ കെട്ടുപിണഞ്ഞു ഇളകിക്കൊണ്ടിരിക്കുന്ന പാമ്പുകളായും സങ്കല്പിച്ചിരിക്കുന്നു.

## കലാബിന്ദുതാരം

കലാ, ബിന്ദു എന്നീ രണ്ടു പദങ്ങൾ തന്ത്രശാസ്ത്രത്തിലുള്ളതാണ്. ശിവനേയും വിനായകനേയും സുബ്രഹ്മണ്യനേയും ആരാധിക്കുന്നവർക്ക് വെവ്വേറെ തന്ത്രസമ്പ്രദായങ്ങളുണ്ട്. വിനായകാരാധനയോട് ചേർന്ന തന്ത്രത്തെ ഗാണപത്യം എന്നു വിളിക്കും. നാരായണഗുരു വേദാന്തിയാണ്. അദ്വൈതദൃഷ്ടിയാൽ ഇത്തരം പ്രത്യേക തന്ത്രസമ്പ്രദായങ്ങളെ പുതുക്കി വിലയിരുത്തുന്നതാണ് ഗുരുവിന്റെ രീതി. ആ അർത്ഥത്തിലാണ് താരം എന്ന വാക്കിനെ മനസ്സിലാക്കേണ്ടതു്. താരം എന്നാൽ തരണം ചെയ്യിക്കുന്നവനേ എന്നു് അർത്ഥം. കല എന്നാൽ ചെറിയൊരംശം. പ്രണവമന്ത്രം ദ്യോതിപ്പിക്കുന്ന ബോധമണ്ഡലത്തിന്റെ ആകെ സത്തയിൽ ഓരോരോ വൃത്തികളായി പരിലസിക്കുന്ന അംശം എന്നു് സാരം.

ശിവശക്തികളുടെ സംയോഗമാണ് പ്രപഞ്ചസൃഷ്ടിക്കു കാരണം എന്നാണ് തന്ത്രശാസ്ത്രസിദ്ധാന്തം.

ആ സംയോഗഫലമായുണ്ടാകുന്ന ആനന്ദനിർവൃതി യാണ് നാദം. ആ നാദം ഉറഞ്ഞുകൂടി ഒരു ബിന്ദുവായി ത്തീരുന്നതാണ് പ്രപഞ്ചത്തിൻെറ ബീജം. ഈ ബിന്ദു പൊട്ടിവിടർന്നാണ് ശബ്ദം (ശബ്ദബ്രഹ്മം) ആകുന്നതു്. അതു് പ്രപഞ്ചത്തിൽ മുഴുവൻ അന്തര്യാമിയായിരിക്കുന്ന ചൈതന്യമാണ്. അതു് അർത്ഥസംപൃക്തമാണ്. ശബ്ദവും അർത്ഥവും അഭേദ്യമാണ്. ഇങ്ങനെ പ്രപഞ്ച ത്തിൻെറ മൂലകാരണമായിരിക്കുന്ന ബിന്ദുതത്ത്വത്തിലെ ഗുണഭാവങ്ങൾക്കതീതമാണ് നിരതിശയമായ പരമാ ത്മാവു്. അതു് അംശാംശീഭാവങ്ങൾക്കും (കലകൾക്കും) അതീതമാണ്. അങ്ങനെ കലയെയും ബിന്ദുവിനെയും തരണം ചെയ്തു് ശുദ്ധാദ്വയബോധത്തിലെത്തിക്കുന്ന വനെ ഞാൻ ഭജിക്കുന്നു എന്നു സാരം. കലയെയും ബിന്ദു വിനെയും സംസാരചക്രത്തിൻെറ നാഭിയായി കണ്ടാൽ ആ സംസാരത്തെ തരണം ചെയ്യിക്കുന്നവനും വിനായ കൻ തന്നെ എന്നു മനസ്സിലാക്കാം.

## ശൈവവീരം

ശിവനെ സംബന്ധിക്കുന്ന വീര്യത്തിൻെറയെല്ലാം സാരമായിരിക്കുന്നവനെ.

വ്യാകൃതവും അവ്യാകൃതവുമായ ഭാവങ്ങളിലിരിക്കുന്ന സർവ്വമംഗള സ്വരൂപിയായ ശിവൻെറ തേജസ്സുകളെല്ലാം ഒത്തുകൂടിയിരിക്കുന്നവനെ.

വിനായകൻ ശക്തിയുടെ ആദ്യപുത്രനാണ്. ഒരു പുരാണകഥയിൽ പറയുന്നതു് ദേവിയുടെ ഇച്ഛാശക്തി യാൽ ജാതനായവനാണ് വിനായകൻ എന്നാണ്. വീര്യത്തിലും ബലത്തിലും വിനായകൻ ശിവതുല്യനായി രുന്നു. തൻെറ അനുഗ്രഹങ്ങൾ വിനായകനിൽ ചൊരി ഞ്ഞു് സ്വന്തം പുത്രനായി ശിവൻ സ്വീകരിക്കുകയാണ്

ചെയ്തതു്. സുബ്രഹ്മണ്യനും ഗണപതിയും ശിവന്റെ ഔരസപുത്രന്മാരല്ല. ഈ പുരാണകഥകളെല്ലാം സൂചിപ്പിക്കുന്നതാണു് 'ശൈവവീരം' എന്ന പ്രയോഗം.

**ഭജേ**

ഇങ്ങനെയെല്ലാമുള്ള വിനായകനെ ഞാൻ ഭജിക്കുന്നു.

5

കരാരൂഢമോക്ഷം വിപദ്ഭംഗദക്ഷം
ചലത്സാരസാക്ഷം പരാശക്തിപക്ഷം
ശ്രിതാമർത്ത്യവൃക്ഷം സുരാരിദ്രുതക്ഷം
പരാനന്ദപക്ഷം ഭജേ ശ്രീ ശിവാക്ഷം.

**കരാരൂഢ മോക്ഷം**

കരത്തിൽ (കൈയ്യിൽ) ആരൂഢമായിരിക്കുന്ന (ഉയർത്തിപ്പിടിച്ചിരിക്കുന്ന) മോക്ഷത്തോടുകൂടിയവനെ.

സംസാരബന്ധങ്ങളുടെ കുരുക്കുകളിൽ കിടന്നു വലയുന്നവരെ അതിൽ നിന്നെല്ലാം വിടർത്തിമുക്തരാക്കിത്തീർക്കുന്നതിനു് കെല്പുള്ളതാണു്, ശ്രുതികൾ ഗ്രഹിച്ചിട്ടുള്ള വിനായകന്റെ കൈ. ആ കൈയ്യോടുകൂടിയവനെ.

എല്ലാവരുടെയും പരമമായ ജീവിതലക്ഷ്യം മുക്തിയാണു്. ഇവിടെയാകട്ടെ, തന്റെ ഭക്തന്മാരെ സംസാരബന്ധത്തിൽ നിന്നു മുക്തരാക്കാൻ തയ്യാറായിട്ട് ഭഗവാൻ ഇരിക്കുകയാണു്. തന്നെ പ്രാപിക്കുന്നവരെ പ്രേമപൂർവം രക്ഷിക്കാൻ സദാ സന്നദ്ധനായിരിക്കുകയാണു് ഭഗവാൻ എന്ന വിശ്വാസം എല്ലാ മതങ്ങളിലുമുള്ളതാണു്. 'ആരൂഢം' എന്ന വാക്കു് പ്രത്യേകം ശ്രദ്ധിക്കേണ്ട

താണ്. ഭഗവദ്ഗീതയിൽ 'യോഗാരൂഢ'നെപ്പററി പറയുന്നുണ്ട്.

യദാഹി നേന്ദ്രിയാർത്ഥേഷു
ന കർമ്മസ്വനുഷജ്ജതേ
സർവ സങ്കല്പ സന്ന്യാസീ
യോഗാരൂഢസ്തദോച്യതേ. (VI . 4)

(ഇന്ദ്രിയാത്ഥങ്ങളിലും കർമ്മങ്ങളിലും സംഗം കൂടാതെ, സർവ്വസങ്കല്പങ്ങളെയും പരിത്യജിച്ചിരിക്കുന്നവനെയാണ് യോഗാരൂഢൻ എന്നു വിളിക്കുന്നത്.)

ഗീത സിദ്ധാന്തിക്കുന്ന തരത്തിലുള്ള യോഗാരൂഢനായ അദ്വൈതിയാണ് നാരായണഗുരു. ചൈനയിലെ തവോ ഗുരുക്കന്മാരെപ്പോലെയും, ജപ്പാനിലെ സെൻബുദ്ധമതത്തിലെ ഗുരുക്കന്മാരെപ്പോലെയും, ആത്മാവിന്റെ നിർമുക്തതയിൽ നാരായണഗുരുവും വിശ്വസിക്കുന്നുണ്ട്. ആത്മാവ് ഒരിക്കലും ബദ്ധമല്ല. എന്നിരുന്നാലും വ്യാവഹാരികമായ തലത്തിൽ വർത്തിക്കുന്ന ജീവൻ, അവിദ്യയാൽ വിചാരിച്ചുപോകുന്നത് താൻ ബദ്ധനാണെന്നാണ്. ഇത് വാസ്തവത്തിൽ സ്വന്തം വീട്ടിൽ കിടക്കയിൽ കിടന്നുറങ്ങുന്ന ഒരുവൻ, ദുഃസ്വപ്നം കണ്ടിട്ട്, അവിടെ കിടന്നുകൊണ്ടുതന്നെ അലമുറയിടുന്നതുപോലെയാണ്. അയാളെ അതിൽ നിന്നു രക്ഷിക്കാൻ ആരെങ്കിലും ഒന്ന് തൊട്ടുണർത്തുകയേ വേണ്ടു. ഇതാണ് ഗുരുവിന് ചെയ്യാനുള്ളത്. 'ഭയപ്പെടേണ്ട' എന്ന ഗുരുവിന്റെ ആശ്വാസവചനമാണ് ശിഷ്യനെ സ്വസ്ഥനാക്കുന്നത്. ഒരു കൈയ്യിൽ ശ്രുതികൾ ഉയർത്തിപ്പിടിച്ചിരിക്കുന്നതായാണ് വിനായകന്റെ രൂപം സങ്കല്പിക്കപ്പെട്ടിട്ടുള്ളത്. ഈ ശ്രുതി ജിജ്ഞാസുക്കളെ സംസാരദുഃഖ

ത്തിൽനിന്ന് കരകയറവുന്ന ജ്ഞാനരഹസ്യം ഉൾക്കൊള്ളുന്നതാണ്. അഭയം നല്കുന്ന ജ്ഞാനമുദ്രാങ്കിതമായ കൈയ്യോടുകൂടിയതായും വിനായകനെ ധ്യാനിക്കാവുന്നതാണ്.

## വിപദ്ഭംഗദക്ഷം

വിപത്തുകളുടെ ഭംഗത്തിൽ ദക്ഷനായായവനെ. (ഭക്തന്മാരുടെ ആപത്തുകളെ ഭഞ്ജിക്കുന്നതിൽ സാമർത്ഥ്യമുള്ളവനെ)

ജീവിതത്തിൻെറ സുഗമമായ ഗതിക്കു വിഘ്നമായി നില്ക്കുന്ന എല്ലാ ആപത്തുകളെയും തട്ടിമാററുന്നതിൽ ബദ്ധശ്രദ്ധനായി സദാ ജാഗരൂകനായി നില്ക്കുന്നവനെ.

ഈ പ്രപഞ്ചം ആകെക്കൂടി ഒരു വ്യവസ്ഥയുള്ളതാണെങ്കിലും എവിടെയും ക്രമീകരണമില്ലായ്മ കാണാം. എന്ത് അത്യാപത്തും ഏതു സമയത്തും സംഭവിക്കാം. അതിനുള്ള അവസരങ്ങൾ വളരെ വിരളമായേ ഉണ്ടാകാറുള്ളു എന്നതുതന്നെ ഒരു അത്ഭുതമാണ്. വരാൻ പോകുന്ന നാശത്തെ നേരത്തേ കണ്ടറിഞ്ഞിട്ട് അതിനെ ഒഴിവാക്കുന്ന ഒരു കാരുണ്യരഹസ്യം അന്തര്യാമിയായിരുന്നു പ്രവർത്തിക്കുന്നതുപോലെയാണ് അനുഭവപ്പെടുന്നത്. പ്രപഞ്ചത്തിലെ ജീവജാലങ്ങളുടെ ഗതിവിഗതികളിൽ കാണുന്ന വ്യവസ്ഥയില്ലായ്മയും ഭൗതികശക്തികൾ കൊണ്ടു സംഭവിക്കുന്ന ചലനങ്ങളുടെ രീതിയും നോക്കിയാൽ ഈ ചലനങ്ങളെയെല്ലാം നിയന്ത്രിച്ചുകൊണ്ട് പ്രപഞ്ചഗതിയെ മുന്നോട്ടു കൊണ്ടുപോകുന്ന ഒരു അജ്ഞാതനിയമം ഉള്ളതായി ബോദ്ധ്യപ്പെടും. ആ നിയമത്തിൻെറ നിയന്ത്രണശക്തിയില്ലെങ്കിൽ ഒരു

ക്ഷണത്തിനിടയിൽ ലക്ഷക്കണക്കിനു സംഘട്ടനങ്ങൾ സംഭവിക്കാം. ഏറ്റവും വലിയ അത്ഭുതം ആകാശവിതാനത്തിൽ കാണുന്ന ജ്യോതിർഗോളങ്ങളുടെ തന്നെയാണ്. ആ അനന്തകോടി ജ്യോതിർഗോളങ്ങൾ ചലിച്ചുകൊണ്ടിരിക്കുന്നതിൽ പരിപാലിക്കപ്പെടുന്ന നിയമം മനുഷ്യനുണ്ടാക്കിയ ഏതു ട്രാഫിക് നിയമത്തെക്കാളും മേൽത്തരം തന്നെയാണ്. അഥവാ ചില ചില്ലറ അപകടങ്ങൾ സംഭവിച്ചാൽത്തന്നെ ആ അദൃശ്യമായ കൈകളുടെ നിയന്ത്രണപരിധിയുടെ വ്യാപ്തി നോക്കുമ്പോൾ, അതു വളരെ നിസ്സാരമാണെന്നു മനസ്സിലാകും. അപകടങ്ങൾ ഒഴിവാക്കാൻ വേണ്ടി നിയതി സദാ ജാഗരൂകമായിരിക്കുകയാണെന്നു വ്യക്തം.

## ചലത്സാരസാക്ഷം

ചലത്തുക്കളായ (ഇളകിക്കൊണ്ടിരിക്കുന്ന) സാരസങ്ങൾ (താമരപ്പൂവുകൾ—താമരപ്പൂവിതളുകൾ) പോലെയുള്ള അക്ഷികളോടു (കണ്ണുകളോടു) കൂടിയവനെ.

വിനായകൻ ഭക്തന്മാരുടെ ആവശ്യങ്ങൾ കണ്ടറിയുന്നതിനു് എല്ലാ ഭാഗത്തേക്കും കണ്ണുകളയച്ചുകൊണ്ടാണിരിക്കുന്നതു്. അതു കണ്ടാൽ തോന്നുന്നതു് വണ്ടുകൾ പററിക്കൂടുകമൂലം ചലിച്ചുകൊണ്ടിരിക്കുന്ന താമരപ്പൂവിതളുകളാണു് അവ എന്നാണു്. ഭഗവാനെ സഹസ്രാക്ഷനെന്നു് ഉപനിഷത്തിൽ വിശേഷിപ്പിച്ചിട്ടുണ്ടു്. ഈ ആയിരം കണ്ണുകളും പ്രപഞ്ചത്തിലെ ജീവജാലങ്ങളുടെ നേരെയാണു് തിരിഞ്ഞിരിക്കുന്നതു്. സദാ മാറിക്കൊണ്ടിരിക്കുന്ന ഈ പ്രപഞ്ചത്തിലെ അവസ്ഥാന്തരങ്ങൾക്കെല്ലാം നിത്യസാക്ഷിയായിരിക്കുന്നതു് പരമാത്മാവു തന്നെയാണെന്നു് ഇവിടെ മനസ്സിലാക്കണം.

**പരാശക്തിപക്ഷം**

> പരയായ ശക്തിപക്ഷത്തിൽ (പാർശ്വത്തിൽ) ഉള്ളവനെ.
>
> പരാശക്തി ഒരു പാർശ്വമായിട്ടുള്ളവൻ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നതിനും നിലനിറുത്തുന്നതിനും തിരിയെ വിലയിപ്പിക്കുന്നതിനും ശക്തിയുള്ളവനാകുന്നു. അങ്ങനെയുള്ള വിനായകനെ.

'സൗന്ദര്യലഹരി'യുടെ ആദ്യശ്ലോകത്തിൽ ശങ്കരാചാര്യർ, ശക്തിയോടു ചേർന്നില്ലെങ്കിൽ ശിവനു സ്പന്ദിക്കാൻ പോലും കഴിയുകയില്ല എന്നു പറഞ്ഞിരിക്കുന്നു. കുമാരസംഭവത്തിന്റെ ആദ്യശ്ലോകത്തിൽ, ശിവനെയും പാർവതിയേയും വാക്കും അർത്ഥവും പോലെ വേർപിരിയാതിരിക്കുന്നതായി കാളിദാസൻ കല്പിച്ചിരിക്കുന്നു. ചൈനാക്കാരുടെ ദർശനപ്രകാരമുള്ള യാങ്ങും യിനും പോലെ, വൈദ്യുതിയിലെ പോസിററീവും നെഗററീവും പോലെ, വേർപിരിക്കാനാവാതെ ഇരിക്കുന്നതാണ് ചൈതന്യവും അതിന്റെ സർഗ്ഗശക്തിയും. ഇതു രണ്ടും ചേർന്ന ക്രിയാത്മകസത്തയായാണ് പരമാത്മാവിനെ ദർശിക്കേണ്ടതു്. ഈ അഷ്ടകത്തിലെ ഓരോ പദവും ചതുർത്ഥീവിഭക്തിയുടെ പ്രത്യയവും നമഃ എന്ന പദവും ചേർത്തു ജപിക്കാവുന്ന തരത്തിലാണ് രചിച്ചിട്ടുള്ളതു്. ഉദാഹരണത്തിനു് ഈ പദത്തെ "ഓം ശം ശക്തിപക്ഷായ നമഃ" എന്നു ജപിക്കാം. ഇവിടെ നാം മനസ്സിലാക്കേണ്ടതു് പരമാത്മതത്ത്വം കേവലം അമൂർത്തമായ ഒരാശയമല്ല എന്നാണ്. പ്രാചീനഗ്രീക്കചിന്തകനായ അരിസ്റ്റോട്ടിൽ കൂടസ്ഥനായ പ്രേരകനെപ്പററി (unmoved mover) പറയുന്നുണ്ടു്. ഇവിടെ പരമാത്മാവിനെ ദർശിക്കേണ്ടതും ഈ പ്രപഞ്ചത്തിലെ എല്ലാ സംസ്കൃതി

പ്രക്രിയകളുടെയും പ്രേരിതാവായിട്ടിരിക്കുന്നവനും അവ യിലെല്ലാം അന്തര്യാമിയായിരിക്കുന്നവനും ആയാണ്.

**ശ്രിതാമർത്യവൃക്ഷം**

ശ്രിതന്മാർക്ക് (ആശ്രയിക്കുന്നവർക്ക്) അമർത്യ വൃക്ഷം (ദേവവൃക്ഷം) ആയിരിക്കുന്നവനെ.

ദേവവൃക്ഷങ്ങൾ സുഖസാധനങ്ങൾ മാത്രമാണ് തരുന്നത്. പരമാത്മതത്വമാകട്ടെ, ചോദിക്കാതെ തന്നെ മുക്തിയെ വരമായി തരുന്നു.

മന്ദാരം, പാരിജാതം, സന്താനം, കല്പവൃക്ഷം, ഹരി ചന്ദനം എന്നിങ്ങനെ അഞ്ച് ദേവവൃക്ഷങ്ങളുള്ളതായാ ണ് പുരാണസങ്കല്പം. ഈ വൃക്ഷങ്ങൾ അഭീഷ്ടങ്ങളെ യെല്ലാം സാധിച്ചുകൊടുക്കും. ഈ വൃക്ഷങ്ങൾ സ്വർഗ്ഗീ യസുഖഭോഗങ്ങളുടെ ലോകത്തുള്ളതാണ്. എന്നാൽ അത്തരം സ്വർഗ്ഗസുഖങ്ങൾ അനുഭവിക്കാൻ ആഗ്രഹി ക്കുന്നവരെ ഭഗവദ്ഗീതയിൽ പുച്ഛിച്ചു തള്ളിക്കളഞ്ഞി ട്ടുണ്ട്. യഥാർത്ഥപണ്ഡിതൻ ആഗ്രഹിക്കുന്നത് സുഖ ഭോഗങ്ങളല്ല, ആത്മലാഭമാണ്. സുഖഭോഗങ്ങളാണോ അമൃതത്വമാണോ തനിക്കു വേണ്ടതെന്നു തീരുമാനിക്കാ നുള്ള സ്വാതന്ത്ര്യം മനുഷ്യനുണ്ടെന്നു കഠോപനിഷ ത്തിൽ പറയുന്നു. കാമ്യങ്ങളായിട്ടുള്ള എല്ലാം നല്കുന്ന വയാണ് ദേവവൃക്ഷങ്ങളെങ്കിൽ, പരമാത്മതത്വം തന്നെയായ വിനായകൻ ആത്മാവിന്റെ അമൃതത്വം അഥവാ മുക്തിയാണ് മനുഷ്യനു നല്കുന്നത്.

**സുരാരിദ്രുതക്ഷം**

സുരാരികളാകുന്ന (അസുരന്മാരാകുന്ന) ദ്രുക്കൾക്ക് (വൃക്ഷങ്ങൾക്ക്) തക്ഷാവായുള്ളവനെ (മരപ്പണി ചെയ്യുന്ന ശില്പിയാണു തക്ഷാവ്. മരങ്ങളെ സ്വേച്ഛ

പോലെ വെട്ടി രൂപപ്പെടുത്തുന്നതാണല്ലോ തക്ഷാവിന്റെ സ്വധർമ്മം.)

നിഷേധാത്മകതയുടെ താമസവും ജഡസമാനവുമായ ഭാവത്തിൽ നിന്നു് പൂർണ്ണിമയുടെ മഞ്ജുളരൂപങ്ങൾ കരുപ്പിടിപ്പിക്കാൻ കെല്പുള്ളവനെ.

എല്ലാ മതസാഹിത്യങ്ങളിലും കാണാം, പാപിഷ്ഠന്മാരായിത്തീർന്നിട്ടുള്ളവരുടെ കഥ. രാമായണം രചിച്ച വാല്മീകി വെറുമൊരു കാട്ടാളനായിരുന്നല്ലോ. കുലടയായിരുന്ന മഗ്ദലനക്കാരത്തി മറിയയാണു് യേശുക്രിസ്തുവിന്റെ സംസർഗ്ഗവും കാരുണ്യവും കൊണ്ടു് വിശുദ്ധയായിത്തീർന്നതു്. സുദുരാചാരന്മാർപോലും ഭഗവദ്ഭക്തികൊണ്ടു് ക്ഷിപ്രം ധർമ്മാത്മാക്കളും ശാശ്വതമായ ശാന്തിയെ പ്രാപിച്ചവരും ആയിത്തീരുമെന്നു ഭഗവദ്ഗീതയും പറയുന്നു. (ix.31) ഇങ്ങനെ മനുഷ്യനെ പൂർണ്ണതയിലേക്കു മാററിയെടുക്കുന്ന ലോകൈകശില്പിയായാണു് വിനായകനെ ഇവിടെ കാണുന്നതു്.

**പരാനന്ദപക്ഷം**

പരമായ ആനന്ദം പക്ഷമായുള്ളവനെ (തുണയായുള്ളവനെ.)

നിന്റെ കരുണാമയമായ സംരക്ഷണം ലഭിക്കുക തന്നെയാണു് ജീവിതത്തിലെ പരമലക്ഷ്യം എന്നു കരുതുന്നവർക്കു് ഭഗവത് പ്രസാദത്തിന്റെ ആനന്ദനിർവൃതി ലഭിക്കുന്നു. അങ്ങനെയുള്ള വിനായകനെ ഞാൻ ഭജിക്കുന്നു.

എന്തിനെയാണോ ഭജിക്കുന്നതു്, നാം അതായിത്തീരുന്നു് എന്നു് ഉപനിഷത്തുക്കളിൽ പറയുന്നു. പര

മാത്മാവ് ആനന്ദസ്വരൂപമാണ്. അത് വിഷയാനന്ദത്തിൽ നിന്ന് വ്യത്യസ്തമാണ്— പരമാണ്.

ശ്രീശിവാകർഷം ഭജേ

ശ്രീയോടുകൂടിയ ശിവൻ കണ്ണുകളിൽ ഉള്ളവനെ ഞാൻ ഭജിക്കുന്നു.

ആരുടെ കണ്ണിലാണോ സദാ ശിവമയമായ ശിവനും ശ്രീയും ഒരുമിച്ചിരിക്കുന്നതിൽ ഒരു പൊരുത്തക്കേടും ഇല്ലാത്തത് ആ വിനായകനെ ഞാൻ ഭജിക്കുന്നു.

ഐഹികമായ ഐശ്വര്യങ്ങളുടേയും സൗന്ദര്യത്തിന്റേയും ദേവതയാണ് ലക്ഷ്മി അഥവാ ശ്രീ. അതേ സമയം ശിവനാകട്ടെ, സംഹാരദേവനാണ്. ഗുണങ്ങളെയെല്ലാം ചുട്ടുകരിച്ച് അതിന്റെ ചാമ്പൽ ദേഹത്തിൽ പൂശി നടക്കുന്നവനാണ്. എന്നാൽ അലൗകികമായ ഒരു ശാന്തിയാണ് അതിൽ നിന്ന് ലഭിക്കുന്നത്. ആ ശാന്തി ആത്മാവിന്റേതാണ്. ആത്മരഹസ്യം കണ്ടറിഞ്ഞു് ശാന്തരായി ശിവമയമായി ജീവിക്കുന്നവർക്ക് ലൗകികമായ യോഗക്ഷേമങ്ങൾ സ്വാഭാവികമായി വന്നുചേരുന്നു. അങ്ങനെ ശിവനും ലക്ഷ്മിയും ഒരേ വിനായകന്റെ കണ്ണുകളിൽ കുടികൊള്ളുന്നതായി നമുക്ക് ധ്യാനിക്കാം.

6

സഭാശം സുരേശം സദാ പാതുമീശം
നിഭാനോത്ഭവം ശാംകരപ്രേമകോശം
ധൃതശ്രീനിശേശം ലസദ്ദന്തകോശം
ചലച്ചൂലപാശം ഭജേ കൃത്തപാശം.

**സദാശം**

സദാ (എല്ലായ്പോഴും) ശം (ആനന്ദസ്വരൂപമായിരി ക്കുന്നവനെ).

ശിവന് ശംഭു എന്നും ശങ്കരൻ എന്നും പേരുണ്ട്. സുഖത്തെ ഭവിപ്പിക്കുന്നവനാണ് ശംഭു. സുഖത്തെ ഉണ്ടാക്കുന്നവൻ ശംകരൻ. ധ്യാനനിരതനായി തന്നിൽ ത്തന്നെ അമർന്നിരിക്കുന്ന ശിവനാണ് ശംഭുവും ശങ്കരനും ആയിരിക്കുന്നത്. പശുപതി എന്ന രൂപത്തിലുള്ള ശിവന്റെ ഭാവത്തിനാണ് ഈ ശ്ലോകത്തിൽ കൂടുതൽ സ്ഥാനമുള്ളത്. മോഹൻജദാരോ, ഹാരപ്പാ പ്രദേശങ്ങളിൽ നിന്നു ഖനനം ചെയ്തെടുത്തിട്ടുള്ള യോഗിയുടെ രൂപം ശിവന്റേതാണെന്ന് കണ്ടെത്തിയിട്ടുണ്ട്. ജീവജാലങ്ങളുടെയെല്ലാം പതിയായാണ് ശിവനെ അതിൽ ചിത്രീകരിച്ചിരിക്കുന്നത്. ധ്യാനനിരതനായിരിക്കുന്ന ശിവന്റെ ചുററിനും മനുഷ്യരും നാട്ടുമൃഗങ്ങളും കാട്ടുമൃഗങ്ങളും പക്ഷികളും മത്സ്യങ്ങളും ഒക്കെ നിൽക്കുന്നുണ്ട്. ഈ രൂപത്തിലുള്ള ശിവനിൽ കാണുന്ന ശാന്തിസുഖം തന്നെയാണ് ഇവിടെ പറയുന്ന 'ശം'.

**സുരേശം**

സുരന്മാരുടെ ഈശനെ.

ജ്ഞാനത്തിന്റെ ഈശനെ.

ദേവന്മാർ എന്നതുകൊണ്ട് അർത്ഥമാക്കുന്നതെന്താണെന്ന് ആദ്യത്തെ ശ്ലോകത്തിൽ നാം കണ്ടുകഴിഞ്ഞതാണ്. ജ്ഞാനത്തിന്റെ പ്രകാശം നമ്മിലെല്ലാം പല തലങ്ങളിലാണ് വ്യാപരിക്കുന്നത്—ഇന്ദ്രിയങ്ങളുടെ തലത്തിൽ, അന്തഃകരണത്തിന്റെ തലത്തിൽ, ആത്മാവിന്റെ തലത്തിൽ. വെറും ഇന്ദ്രിയങ്ങളുടെ തലത്തിൽ നിന്നും ഉയർത്തി അന്തഃകരണങ്ങളുടെ തലത്തിലേക്കും, അവിടെ

നിന്നും ഉയർത്തി ആത്മാവിൻെറ തലത്തിലേക്കും നമ്മെ കൊണ്ടുപോകുന്നതു് ജ്ഞാനത്തിൻെറ പ്രകാശമാണു്. അതിനെയാണു് നാം ധ്യാനിക്കുന്നതു്. പരമാത്മാവിന്റെ, എങ്ങും നിറഞ്ഞിരിക്കുന്ന വെളിച്ചത്തെ ഇവിടെ സുരേശനായി ദർശിക്കുന്നു. ബൈബിളിൽ മത്തായി എഴുതിയ സുവിശേഷത്തിൽ പറയുന്നു: "ശരീരത്തിൻെറ വിളക്കു കണ്ണാകുന്നു. കണ്ണു ചൊവ്വുള്ളതെങ്കിൽ നിൻെറ ശരീരം മുഴുവനും പ്രകാശിതമായിരിക്കും." (6. 22) പ്രകാശങ്ങൾക്കെല്ലാം പ്രകാശമായിരിക്കുന്ന ആ ഒരു കണ്ണിൽ എല്ലാ പ്രകാശങ്ങളും വന്നണയുന്നു.

## സദാ പാതുമീശം

എപ്പോഴും രക്ഷിക്കുന്നതിനു്, ഈശനെ.

പരമാത്മാവിൻെറ സർവ്വസംരക്ഷകസ്വഭാവം നാം നേരത്തേ ധ്യാനവിഷയമാക്കിയതാണു്.

## നിദാനോദ്ഭവം

നിദാനം (ആദികാരണം) ആരിൽനിന്നു് ഉദ്ഭവിക്കുന്നുവോ അവനെ.

കാര്യത്തിൽ നിന്നു കാരണത്തെ കണ്ടെത്തുന്ന രീതിയിൽ ചിന്തിച്ചു് ദൈവമുണ്ടെന്നു സ്ഥാപിക്കുന്നതിൽ മൗലികമായ ഒരു അപാകതയുണ്ടു്. എല്ലാ കാരണത്തെയും മറ്റൊന്നിൻെറ കാര്യമായി കരുതാം. അങ്ങനെ ആദികാരണത്തെ അന്വേഷിച്ചുപോയാൽ അതു് അനവസ്ഥയിൽ ചെന്നു് എങ്ങും അവസാനിക്കാതെയായിത്തീരും. എന്നാൽ വേദാന്തികൾ പറയുന്നതു് കാര്യമെന്നും കാരണമെന്നും ഉള്ള ദ്വൈതം തന്നെ അവിദ്യയാൽ പ്രതീതമാണെന്നാണു്. അറിവിൻെറ ഒരു ഭാഗത്തെ മറ്റൊന്നിനോടു ബന്ധപ്പെടുത്തി മനസ്സിലാക്കു

മ്പോൾ നമ്മുടെ അന്തഃകരണം നടത്തുന്ന ഒരു വിക്ഷേപം മാത്രമാണ് ഈ കാര്യകാരണബന്ധം. കാര്യകാരണങ്ങൾ എന്ന സോപാധികമായ അറിവുകൾക്കെല്ലാം നിദാനമായിരിക്കുന്നതു് കേവലവും നിരുപാധികവും ആയ അറിവുമാത്രമാണ്.

## ശാങ്കരപ്രേമകോശം

ശാങ്കരമായ (ശങ്കരനെയും ശങ്കരിയെയും സംബന്ധിക്കുന്ന) പ്രേമത്തിന്റെ കോശം ആയുള്ളവനെ.

ശിവന്റെയും ശക്തിയുടെയും പ്രേമം ഫലവത്തായിത്തീർന്നമാതിരി അനുഭവപ്പെടുന്ന, നിതാന്തശാന്തിയും നിർവൃതിയുമായുള്ളവനെ.

ശിവനെ ശങ്കരനെന്നും ശക്തിയെ ശങ്കരിയെന്നും വിളിക്കാറുണ്ടല്ലോ– ശാങ്കരം എന്നതുകൊണ്ടു് ശങ്കരനേയും ശങ്കരിയേയും സംബന്ധിക്കുന്നതു് എന്നാണ് ഉദ്ദേശിച്ചിട്ടുള്ളതു്. ശങ്കരനും ശങ്കരിയും എന്നുള്ള ഭേദത്തെ നിരാകരിക്കുന്നതാണ് അവരുടെ സംയോഗഫലമായി ജനിച്ച വിനായകൻ. അദ്വയമായ ആ സത്യം സമാധിസ്ഥനായ ഒരുവൻ അനുഭവിക്കുന്ന കൈവല്യാനുഭൂതി തന്നെയാണ്. എന്നാൽ ഇതിനെ ഒരു ശുഷ്കസിദ്ധാന്തമായിട്ടല്ല നാരായണഗുരു കാണുന്നതു്. അച്ഛനമ്മമാരുടെ ഹൃദയങ്ങളെ ചേർത്തിണക്കുന്ന കണ്ണിയാണ് കുഞ്ഞിനോടുള്ള വാത്സല്യം. അത്തരമൊരു പരമപ്രേമത്തിൽ നിഹിതമായിരിക്കുന്ന ശാന്തിയാണ് ഈ സാക്ഷാത്കാരത്തിൽ ഗുരു ദർശിക്കുന്നതു്.

## ധൃതശ്രീനിശേശം

ധരിക്കപ്പെട്ടവനായ ശ്രീനിശേശനോടു് കൂടിയവനെ. ശ്രീനിശേശൻ = ശ്രീയുക്തനായ ചന്ദ്രൻ.

അജ്ഞാനരാത്രിയുടെ ഈശനായി വിലാസം ചെയ്യുന്ന ചന്ദ്രനെ പ്രഭാപൂർണ്ണനാക്കിത്തീർക്കുന്നവനെ.

ചന്ദ്രനെ തലയിൽ ധരിച്ചിരിക്കുന്നതു് ശിവനാണു്. വിനായകനെ ഇവിടെ ശിവമയമായിത്തന്നെയാണു് നാരായണഗുരു ദർശിക്കുന്നതു്. അതിനാൽ ചന്ദ്രക്കലാധരനായി ഇവിടെ വിനായകനെ വിശേഷിപ്പിച്ചിരിക്കുന്നു. വിഷ്ണുവിൻെറ പത്നിയാണു് ശ്രീ. ഭൗതികപ്രപഞ്ചത്തിലെ ഐശ്വര്യങ്ങളുടേയും കല്യാണഗുണങ്ങളുടേയും പ്രതീകമാണു് ശ്രീദേവി. ഇതിനെയെല്ലാം മായയെന്നു് പറഞ്ഞു് തള്ളിക്കളയുകയാണു് അദ്വൈതികൾ ചെയ്യുന്നതു്. എന്നാൽ രാമാനുജാചാര്യരുടെ മതമായ വിശിഷ്ടാദ്വൈതമാകട്ടെ, ഈ വിഭൂതികളെയെല്ലാം ഈശ്വരൻെറ ശരീരത്തിലെ കല്യാണഗുണങ്ങളായി ദർശിക്കുന്നു. ക്ഷണഭംഗുരമായ ലാവണ്യവും നിത്യമായ ദൈവീകസൗന്ദര്യവും രണ്ടല്ല. ഇവിടെ ഓരോ നിമിഷത്തിലും നാം അനുഭവിക്കുന്ന പ്രിയഭാവങ്ങളെല്ലാം ആനന്ദസ്വരൂപമായ ആത്മാവിൻെറ തന്നെ ക്ഷണപ്രഭകളാണു്. ഈ ആശയങ്ങളെല്ലാം ഇവിടെ 'ശ്രീ' എന്ന പ്രയോഗത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു.

ശങ്കരാചാര്യരുടെ അദ്വൈതവേദാന്തം തന്നെയാണു് സിദ്ധാന്തത്തിൽ നാരായണഗുരുവും അംഗീകരിച്ചിട്ടുള്ളതു്. എന്നാൽ പരമാത്മാവിൻെറ ആരാധ്യമായ ദിവ്യസൗന്ദര്യത്തേയും, പ്രേമരൂപത്തിൽ വ്യാകൃതമാകാനുള്ള അതിൻെറ അനന്തസാദ്ധ്യതകളേയും നിഷേധിച്ചുകൊണ്ടു് അദ്വൈതസത്യത്തെ വെറും ശുഷ്കമാക്കാൻ നാരായണഗുരു ഇഷ്ടപ്പെടുന്നില്ല. രാത്രിയുടെ ഈശനാണു് ചന്ദ്രൻ. ചന്ദ്രൻ മനസ്സിൻെറ പ്രതീകമാണെന്നു് നാം നേരത്തേ കണ്ടു. രാത്രി അജ്ഞാനത്തെ പ്രതി

നിധാനം ചെയ്യുന്നു. പ്രത്യക്ഷത്തിലുള്ള ഈ പ്രപഞ്ചം അജ്ഞാനാന്ധകാരത്തിൽ മനസ്സുകൊണ്ടു് സങ്കല്പിക്കപ്പെട്ടിട്ടുള്ളതാണെന്നാണു് ശാങ്കരമതം. മനസ്സാണു് ആ രാജ്യത്തിലെ രാജാവു്. 'നിശേശൻ' ഇവിടെ ആ മനസ്സിൻെറ പ്രതീകമാണു്. ഈ മനസ്സാണു് കേവലവും ശുദ്ധവുമായ ആത്മാവിനേയും പ്രത്യക്ഷപ്രപഞ്ചത്തേയും കൂട്ടിയിണക്കുന്ന കണ്ണി. അഥവാ മനസ്സു് തുറന്നുകൊടുക്കുന്ന വാതിലിലൂടെയാണു് അറിവു് ഭൗതിക പ്രപഞ്ചത്തിൽ വ്യാപരിക്കുന്നതു്. ആ മനസ്സിനെ എല്ലാ ആനന്ദാനുഭൂതികളുടെയും നിദാനമായിരിക്കുന്ന ആത്മാവിലേക്കുതന്നെ പ്രത്യങ്മുഖമാക്കാവുന്നതാണു്. അപ്പോൾ സ്വാത്മാവിനെത്തന്നെ, ആരാധ്യവും പ്രിയങ്കരവുമായ പരമ്പൊരുളായി ദർശിക്കുന്നതിനു വേണ്ട വാതായനങ്ങൾ തുറന്നുതരുന്നതിനുള്ള ഉപാധികളായിത്തീരുന്നു, ക്ഷണികമായ ആനന്ദാനുഭവങ്ങളെല്ലാം. ഇങ്ങനെ പല സദൃശകഥകളും ദാർശനികമായ മൂല്യനവീകരണങ്ങളും തിരുത്തലുകളും കാവ്യാത്മകമായി അവതരിപ്പിച്ചിരിക്കുന്ന മധുരോദാരമായ ഒരു രൂപകല്പനയാണു് 'ധൃതശ്രീനിശേശൻ' എന്നതു്.

**ലസദ്ദന്തകോശം**

ലസത്തായ (ശോഭിക്കുന്ന) ദന്തകോശത്തോടുകൂടിയവനെ. ദന്തകോശം = ദന്തമാകുന്ന പൂമൊട്ടു്. വടിവിലും തിളക്കത്തിലും പിച്ചിമൊട്ടുപോലുള്ള കൊമ്പോടുകൂടിയവനെ.

നല്ല വടിവുള്ള ആനക്കൊമ്പു് പിച്ചിമൊട്ടുപോലെയിരിക്കും. എന്നാൽ അതു് അതികഠിനമാണു്. മത്തനായ ആനയ്ക്കു് തൻെറ കൊമ്പുകൊണ്ടു് വൻവൃക്ഷങ്ങ

ളെപ്പോലും ഛിന്നഭിന്നമാക്കുവാൻ കഴിയും. ഈ ആന പോലും അതിന്റെ വാത്സല്യപ്രകടനത്തിൽ പിച്ചിപ്പൂമൊട്ടുപോലെ മാർദ്ദവമുള്ളവനായിത്തീരാം. ഇവിടെ വിനായകൻ വാത്സല്യനിധിയാണ്. ആ വാത്സല്യസുഖം അനുഭവിക്കുന്നവന് ആ ഗജമുഖത്തിലെ വജ്രസമാനമായ കൊമ്പ് പിച്ചിമൊട്ടുപോലെ അരുമയാണെന്നു തോന്നും.

## ചലച്ഛൂലപാശം

ചലത്തുക്കളായ (ഇളകിക്കൊണ്ടിരിക്കുന്ന) ശൂലപാശങ്ങളോടുകൂടിയവനെ.

ഒരു കൈയ്യിൽ ഗുണത്രയങ്ങളെ വെല്ലുന്നതിൽ സദാ നിരതമായിരിക്കുന്ന ശൂലവും, മറു കൈയ്യിൽ ഈശിതത്വത്തിന്റെ ചിഹ്നമായ പാശവും ഉള്ളവനെ.

വീണ്ടും ശിവൻ എന്ന ആദിരൂപമാതൃകയിലുള്ള പരം പൊരുളായി വിനായകനെ ദർശിക്കുന്നു. ശിവന്റെ ആയുധമാണ് ത്രിശൂലം. പ്രകൃതിയിലെ മൂന്നു ഗുണങ്ങളെയും ജയിക്കുന്നതിന്റെ പ്രതീകമാണ് ത്രിശൂലം. ത്രിഗുണങ്ങളുടെ നീരാളിപ്പിടിത്തത്തിൽ നിന്ന് നമ്മെ മോചിപ്പിക്കുന്ന ത്രിശൂലമാണ് വിനായകൻ ചുഴററിക്കൊണ്ട് നില്ക്കുന്നത്.

പാശം വിനായകന്റെ തന്നെ കൈയ്യിലുള്ള ഒരു ആയുധമാണ്. വിനായകൻ ശനിയായി മാറാറുണ്ട്. അപ്പോൾ തന്റെ കൈയ്യിലുള്ള പാശം കൊണ്ട ജീവികളെ കഴുത്തിൽ കെട്ടിവലിച്ചുകൊണ്ട് നടക്കും. എന്നാൽ തന്നോട് ഭക്തൻ സ്ഥാപിച്ചിട്ടുള്ള ബോധപൂർവകവും വിനീതവുമായ ആഭിമുഖ്യത്താൽ മൃദുലചിത്തനാകുന്ന വിനായകൻ അതേ പാശത്തെത്തന്നെ, അലഞ്ഞുനട

ക്കുന്ന മനസ്സിനെ യമനം ചെയ്യിച്ച് ആത്മസത്തയി ലേക്കു നയിക്കുന്നു.

പത്തു കൈകളോടുകൂടിയ വിനായകന്റെ രൂപത്തെ ധ്യാനിക്കാറുണ്ട്. ബീജാപൂരം (മാതളങ്ങ), ഗദ, ഇക്ഷു കാർമുകം (കരിമ്പുവില്ല്), രുജ (ശൂലം), ചക്രം, അ ബ്ജം (ശംഖം), പാശം, ഉത്പലം (താമര), വ്രീഹ്യഗ്രം (നെന്മണി), സ്വവിഷാണം (സ്വന്തം കൊമ്പ്) എന്നീ പത്തും, പത്തു കൈകളിലും, ഒരു രത്നകലശം തുമ്പിക്കൈ യ്യിലും ധരിച്ചിട്ടുള്ളതാണ് ആ രൂപം. വിനായകന്റെ ആ ധ്യേയരൂപവും ഇവിടെ സൂചിതമാണ്. അതോ ടൊപ്പം, നാം അറിഞ്ഞുകൊണ്ടും അറിയാതെയും ചെന്നു പെട്ടുപോകുന്ന കെണികളിൽ നിന്ന് രക്ഷപ്പെടുത്തി ആത്മജ്ഞാനത്തിന്റെ ഔന്നത്യത്തിലേക്ക് ഉയർത്താൻ എപ്പോഴും തയ്യാറായി നില്ക്കുന്ന ഭക്തത്രാണപരായണ നായ ഭഗവാനെയും ദർശിക്കുന്നു.

**കൃത്തപാശം ഭജേ**

കൃത്തമായ (ഛേദിക്കപ്പെട്ട) പാശത്തോടുകൂടിയ വനെ ഞാൻ ഭജിക്കുന്നു.

അവിദ്യാപാശബന്ധങ്ങൾ ഛേദിച്ച് നമ്മെ മുക്ത രാക്കുന്ന കൃപാനിധിയായ വിനായകനെ ഞാൻ ഭജിക്കുന്നു.

ശൈവസിദ്ധാന്തപ്രകാരം മൂന്ന് തത്ത്വങ്ങളാണു ള്ളത്—പശു, പതി, പാശം. ജീവജാലങ്ങളെല്ലാം പശുക്കളാണ്. ആ പശുക്കളെല്ലാം അവിദ്യാപാശ ത്താൽ ബദ്ധരാണ്. ഈ പാശത്തിൽ നിന്നും നമ്മെ മുക്തരാക്കുന്നത് പതിയായ ശിവനാണ്. ആ ഭാവ മാണ് ശിവന് ഇവിടെ കല്പിച്ചിട്ടുള്ളത്. വിനായകനെ

ധ്യാനിക്കുന്ന ഏവരുടെയും അന്തിമലക്ഷ്യം മോക്ഷപ്രാപ്തിതന്നെയാണല്ലോ.

–7–

തതാനേകസന്തം സദാ ദാനവന്തം
ബുധശ്രീകരംതം ഗജാസ്യം വിഭാന്തം
കരാത്മീയദന്തം ത്രിലോകൈകവൃന്ദം
സുമന്ദം പരംതം ഭജേ്ഽഹം ഭവന്തം.

**തതാനേകസന്തം**

തതരായ (തനിക്കപ്പെട്ട—വിസ്താരമാക്കപ്പെട്ട) അനേകരായി ഭവിക്കുന്നവനെ.

മാറിമറിഞ്ഞുകൊണ്ടിരിക്കുന്ന അനേക നാമരൂപങ്ങളോടുകൂടിയ പ്രപഞ്ചമായി പ്രതീതമാകുമ്പോഴും ഏകമായ സത്തയായിത്തന്നെ വർത്തിക്കുന്നവനെ.

ദൈവം ഒന്നാണ്. മറെറാരു സത്യമില്ല. എന്നാൽ നാമിവിടെ കാണുന്നതു് അനന്തവൈജാത്യത്തോടുകൂടിയ പ്രാപഞ്ചികവസ്തുക്കളാണ്. ഓരോന്നിനും ഓരോ നാമവും രൂപവും ഉണ്ട്. എത്ര നിസ്സാരമായ ഒരു വസ്തുവായാലും അതിനു് ഈ വിശ്വസംവിധാനത്തിൽ അതിന്റേതായ ഒരു സ്ഥാനമുണ്ട്. മഞ്ഞുതുള്ളിക്കും, പുൽക്കൊടിയ്ക്കും, എറുമ്പിനും, വേദാന്തിക്കും ദൈവകല്പിതമായ വിശ്വരചനയിൽ സ്ഥാനമുണ്ട്. ഈ ഓരോന്നിനെയും ഇത്തരത്തിൽ വിലയിരുത്തുകയാണെങ്കിൽ നാം കാണുന്നതു് അതിലെല്ലാം അന്തര്യാമിയായിരിക്കുന്ന ദൈവവിലാസം തന്നെയാണ്. അതിനെ ആരാധിക്കാനല്ലാതെ മറെറാന്നും തോന്നുകയുമില്ല.

### സദാദാനവന്തം

എല്ലായ്പ്പോഴും പ്രശസ്തമായ ദാനത്തോടുകൂടിയവനെ.
ആവശ്യപ്പെടാതെതന്നെ; ഔദാര്യത്തോടുകൂടി
അക്ഷീണനായി വരങ്ങൾ ദാനം ചെയ്യുന്നവനെ.

ജീവജാലങ്ങൾക്ക് ആവശ്യമുള്ളതെല്ലാം അക്ഷീണം നല്കിക്കൊണ്ടിരിക്കുന്ന പ്രകൃതിദൈവത്തെപ്പറ്റി നേരത്തെ ചിന്തിച്ചുകഴിഞ്ഞതാണ്. ഭക്തന് ഭഗവാനോടുള്ള ആഭിമുഖ്യത്തെ ഒന്നുകൂടി ഉറപ്പിക്കുകയാണ് ഈ ആവർത്തനത്തിലൂടെ ചെയ്തിരിക്കുന്നതു്.

### ബുധശ്രീകരന്തം

ബുധന്മാർക്ക് (വിദ്വാന്മാർക്ക്) ശ്രീയെ (എല്ലാ ഐശ്വര്യങ്ങളെയും) ഉണ്ടാക്കുന്നവനെ.
ദൈവത്തിന്റെ അദ്വയമായ സത്തയിൽ, തന്റെ സത്തയെ വിലയിപ്പിച്ച് അദ്വയാനന്ദത്തിൽ അമർന്നിരിക്കുന്ന ജ്ഞാനികളുടെ യോഗക്ഷേമത്തെ സദാ നിർവഹിച്ചുകൊണ്ടിരിക്കുന്നവനെ.

ജ്ഞാനികൾ ഒരിക്കലും ഐശ്വര്യങ്ങളെ അഭിലഷിക്കാറില്ല. അവർ അന്വേഷിക്കുന്ന ആനന്ദം ആത്മാവിലുള്ളതുമാത്രമാണ്. വിനായകനെ ഇവിടെ ധ്യാനിക്കുന്നതു് ആത്മാവിൽ സാക്ഷാത്കരിച്ചിരിക്കുന്ന പരംപൊരുളായിട്ടാണ്. അങ്ങനെ സാക്ഷാത്കൃതമായ പരമസത്യമായി ഈ ജീവിതത്തെയും ദർശിക്കുന്നവർക്ക് ഒരു ആഗ്രഹവും ഇല്ലെങ്കിലും അവരുടെ ഒരു ആവശ്യവും ദൈവം കണ്ടറിഞ്ഞു നല്കാതിരിക്കുന്നില്ല. ഇതേ കാര്യം ബൈബിളിലെ മത്തായി എഴുതിയ സുവിശേഷത്തിൽ വ്യക്തമാക്കിയിരിക്കുന്നതു നോക്കുക: "ആകാശത്തിലെ പറവകളെ നോക്കുവിൻ. അവ വിതയ്ക്കുന്നില്ല, കൊയ്യു

ന്നില്ല. കളപ്പുരയിൽ കൂട്ടിവെയ്ക്കുന്നതുമില്ല. എങ്കിലും സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവു് അവയെ പുലർത്തുന്നു. അവയെക്കാൾ നിങ്ങൾ ഏററവും വിശേഷതയുള്ളവരല്ലയോ? വിചാരപ്പെടുന്നതിനാൽ തൻെറ നീളത്തോടു് ഒരു മുഴം കൂട്ടുവാൻ ആർക്കു കഴിയും? ഉടുപ്പിനെക്കുറിച്ചു വിചാരപ്പെടുന്നതും എന്തു്? വയലിലെ താമര എങ്ങനെ വളരുന്നു എന്നു നിരൂപിപ്പിൻ. അവ അദ്ധ്വാനിക്കുന്നില്ല. നൂല്ക്കുന്നതുമില്ല. എന്നാൽ ശലോമോൻ പോലും തൻെറ സർവ്വ മഹത്വത്തിലും ഇവയിൽ ഒന്നിനോളം ചമഞ്ഞിരുന്നില്ല. എന്നു ഞാൻ നിങ്ങളോടു പറയുന്നു."

**ഗജാസ്യം**

ആനയുടേതുപോലെയുള്ള മുഖത്തോടുകൂടിയവനെ.
ഈ പ്രതീകം നേരത്തേ വിശദീകരിച്ചിട്ടുള്ളതാണു്.

**വിഭാന്തം**

വിശേഷേണ ഭാനം ചെയ്യുന്നവനെ.

ഏതൊരു വിശ്വാത്മാവിൻെറ അന്തസ്സ്പന്ദമാണോ പ്രാപഞ്ചികചലനങ്ങളുടെ ഓരോ സ്പന്ദത്തിലും ഭാസിക്കുന്നതു് ആ വിനായകനെ.

ശ്വേതാശ്വതരോപനിഷത്തിൽ പറയുന്നു:

"ന തത്ര സൂര്യോ ഭാതി
ന ചന്ദ്രതാരകം നേമാ
വിദ്യുതോ ഭാന്തി കുതോഽയമഗ്നിഃ
തമേവ ഭാന്തമനുഭാതി സർവം
തസ്യ ഭാസാ സർവമിദം വിഭാതി. (6.14)

(സൂര്യൻ അവിടെ പ്രകാശിക്കുന്നില്ല; ഈ ചന്ദ്രതാരകങ്ങളും പ്രകാശിക്കുന്നില്ല; മിന്നൽപ്പിണരും പ്രകാശി

ക്കുന്നില്ല. അഗ്നിയുടെ കാര്യം പറയാനുമില്ല, ആ ആത്മാവു് ഭാസിക്കുന്നതിന്റെ അനുഭാസനം മാത്ര മാണു് ഇവയെല്ലാം. അവൻ ഭാസിക്കുമ്പോൾ ഇതെ ല്ലാം ഭാസിക്കും.)

മുണ്ഡകോപനിഷത്തിൽ വീണ്ടും ഇതേ വാക്കുകൾ തന്നെ ആവർത്തിക്കുന്നുണ്ടു്. അതിനു മുമ്പുള്ള മന്ത്ര ത്തിൽ പറയുന്നു:

> ഹിരണ്മയേ പരേ കോശേ
> വിരജം ബ്രഹ്മ നിഷ്കളം
> തച്ഛുഭ്രം ജ്യോതിഷാം ജ്യോതി-
> സ്തദ്യദാത്മവിദോ വിദുഃ (2: 29)

(സ്വർണ്ണമയമായ ഒരു കോശത്തിലാണു് കേവലവും നിരവ യവവുമായ ബ്രഹ്മം. അതു ശുഭ്രമാണു്. ജ്യോതിസ്സു കൾക്കെല്ലാം ജ്യോതിസ്സാണു്. അതിനെയാണു് ആത്മജ്ഞാനികൾ അറിയുന്നതു്.)

**കരാത്മീയദന്തം**

കരത്തിൽ (കൈയ്യിൽ) ആത്മീയമായ (തന്റേ തായ) ദന്തത്തോടുകൂടിയവനെ.

തന്റെ അഹന്തയെത്തന്നെ ഭാവഭേദം വരുത്തി ഋണപുഷ്കലമാക്കിത്തീർത്തിരിക്കുന്നതിന്റെ പ്ര തീകമായി, സ്വന്തം കൊമ്പിനെത്തന്നെ മുറിച്ചു കൈയ്യിൽ പിടിച്ചിരിക്കുന്നവനെ.

ആനയുടെ കൊമ്പാണു് അവന്റെ ശക്തിയുടെ യെല്ലാം കേന്ദ്രം. അതുകൊണ്ടു് അവന്റെ അഹന്തയുടെ പ്രതീകമാണു് കൊമ്പുകൾ. വിനായകന്റെ ഒരു കൊ മ്പു് ഒടിഞ്ഞതാണു്. അഹന്തയെ ഇല്ലാതാക്കിയിരി ക്കുന്നു എന്നു സാരം. വ്യാസഭഗവാൻ മഹാഭാരതകഥയെ

ഒരു കാവ്യമാക്കിയെഴുതാൻ തീരുമാനിച്ചു. ഒരിക്കൽ അദ്ദേഹം തപസ്സു ചെയ്യുന്ന സ്ഥലത്ത് ബ്രഹ്മാവ് ചെന്നെത്തി. താൻ പറഞ്ഞുകൊടുക്കുന്നത് എഴുതിയെടുക്കാൻ ഒരാൾ വേണമെന്ന് വ്യാസൻ ബ്രഹ്മാവിനെ അറിയിച്ചു. ഗണപതിക്കു മാത്രമേ അതു സാധിക്കുകയുള്ളൂ എന്ന് ബ്രഹ്മാവ് പറഞ്ഞു. വ്യാസൻ ഉടനെ ഗണപതിയെ ധ്യാനിച്ചു. ഗണപതി പ്രത്യക്ഷനായി. ഇടയ്ക്ക് എഴുത്താണി നിറുത്താതെ അനർഗളമായി കാവ്യം ചൊല്ലിക്കൊടുക്കുന്നപക്ഷം മഹാഭാരതകഥ എഴുതിയെടുക്കാമെന്ന് ഗണപതി സമ്മതിച്ചു. അതു കേട്ട് വ്യാസൻ, താൻ അനർഗളമായി പ്രസ്താവിക്കുമ്പോൾ അർത്ഥം മനസ്സിലാക്കാതെ എഴുതരുത് എന്ന ഒരു മറുവ്യവസ്ഥയും പറഞ്ഞു. അതനുസരിച്ച് രണ്ടര വർഷം കൊണ്ട് മഹാഭാരതം എഴുതിത്തീർത്തു. ഗണപതി തന്റെ ഒരു കൊമ്പു മുറിച്ച്, ആ മുറിക്കൊമ്പു തന്നെയാണ് എഴുത്താണിയായി ഉപയോഗിച്ചത്. ഇവിടെ ഗണപതി തന്റെ അഹന്തയെത്തന്നെ ഒരു ജ്ഞാനസാധനോപകരണമാക്കി തീർത്തതാണ് നാം കാണുന്നത്.

## ത്രിലോകൈകവൃന്തം

മൂന്നു ലോകങ്ങൾക്കും ഒരേയൊരു വൃന്തം (ഞെട്ട്) ആയുള്ളവനെ.

മൂന്നുലോകങ്ങളെ ആദ്ധ്യാത്മികമായി ജ്ഞാനിയുടെ സാക്ഷാത്കൃതതലം, ബോധതലം, ഉപബോധതലം എന്നിവയായി കണക്കാക്കാം. ഈ മൂന്നു അവസ്ഥകൾക്കും ആധാരമായിരിക്കുന്നത് നിരുപാധികമായ അറിവു തന്നെയാണ്.

**സുമന്ദം**

ഏററവും മന്ദനായവനെ (മന്ദഗതിയായവനെ)

വിനായകന്റെ ജ്ഞാനതൃപ്തമായ ഗമനം വളരെ മന്ദമാണ്. വാഹനം എലിയുമാണല്ലോ. മൂഷികവാഹനന്റെ ഗതിക്ക് മാന്ദ്യം ഉണ്ടായിരിക്കുമെന്ന് കരുതിയാണല്ലോ മയൂരവാഹനൻ, പിതാവിന്റെ കൈയ്യിൽ നിന്നു പഴം കിട്ടുമെന്നുള്ള വിചാരത്തോടെ ത്രൈലോക്യ ഭ്രമണത്തിനു മുതിർന്നതു്. എന്നാൽ വിനായകൻ പക്വമായ ജ്ഞാനം കൊണ്ടു് പന്തയത്തിൽ ജയം നേടി. അങ്ങനെ എല്ലാ വിഘ്നങ്ങളെയും തരണം ചെയ്യിക്കുന്നതാണ് വിനായകനിലെ ജ്ഞാനം. ജ്ഞാനതൃപ്തന്റെ മന്ദഗതിയാണ് ഭഗവാന്റേതു്.

**പരം തം ഭവന്തം അഹം ഭജേ**

പരനായുള്ള ആ നിന്തിരുവടിയെ ഞാൻ ഭജിക്കുന്നു.

8

ശിവപ്രേമപിണ്ഡം പരം സ്വർണ്ണവർണ്ണം
ലസദ്ദന്തഖണ്ഡം സദാനന്ദപൂർണ്ണം
വിവർണ്ണപ്രഭാസ്യം ധൃതസ്വർണ്ണദണ്ഡം
ചലച്ചാരുശുണ്ഡം ഭജേ ദന്തിതുണ്ഡം.

**ശിവപ്രേമപിണ്ഡം**

ശിവന്റെ പ്രേമം മൂർത്തീഭവിച്ചവനായുള്ളവനെ.

ത്രിമൂർത്തികളിൽ തപോനിരതനായിരിക്കുന്നതു് ശിവനാണ്. ധ്യാനത്തിൽ സ്വയം അമർന്നിരിക്കുന്ന ശിവന്റെ രൂപം പ്രസിദ്ധമാണ്. ഒരു യോഗിയുടെ ഭാവത്തെയാണ് ശിവന്റെ ഈ രൂപം എടുത്തു കാട്ടു

ന്നതു്. അപരയായ ആത്മാവു് പരയായ ആത്മാവിനോടുള്ള പ്രേമത്താൽ വശീകരിക്കപ്പെടുന്നു. എന്നാൽ എത്തിച്ചേരുന്നതു് പരമാത്മാവിലാണു്. പ്രേമാത്മകമായ ഈ ഏകീഭാവമാണു് എല്ലാ യോഗികളും അഭിലഷിക്കുന്ന പരമലക്ഷ്യം. ശിവന്റെ മറെറാരു ഭാവം താണ്ഡവനടനം ചെയ്യുന്ന നടരാജന്റെ രൂപത്തിലുള്ളതാണു്. ശിവന്റെ ആനന്ദനൃത്തത്തിലെ നിർവൃതി ഭൂതജാലങ്ങളെല്ലാം അനുഭവിച്ചുകൊണ്ടിരിക്കുന്നതുതന്നെയാണു്. കവികളും ശില്പികളും ഈ ഭാവത്തിനു് രൂപം നല്കുമ്പോൾ ഭൂതപ്രേതങ്ങളോടും ശക്തിയോടും ചേർന്നു ശിവൻ നടനമാടുന്നതായാണു് ഭാവന ചെയ്യുന്നതു്. ഏതായാലും ശിവൻ നാഗരികതയുള്ള കലീനനായ ഒരു ദേവനല്ല. ആഭിജാത്യം ഭാവിക്കുന്ന ഒരു ബൂർഷ്വാ ദേവനുമല്ല. നേരെമറിച്ചു്, വെറും സാധാരണക്കാരുടെ ഒരു ദേവനാണു്. വടിവൊത്തു ജീവിക്കുന്ന എല്ലാ സാഹചര്യങ്ങളെയും വലിച്ചു ദൂരത്തെറിഞ്ഞുകൊണ്ടു്, സ്വതന്ത്രനായി വിഹരിക്കുന്ന ഒരു ദേവനാണു് എന്നു താല്പര്യം. എല്ലാത്തരം കീഴ്‌വഴക്കങ്ങളെയും അതിലംഘിക്കുന്ന പരമപ്രേമത്തിന്റെ പ്രതീകമാണു് ശിവൻ. അതു് പരമ്പൊരുളിന്റെ തന്നെ നിരുപാധികപ്രേമമാണു്. അതിന്റെ മൂർത്തഭാവമായാണു് ഇവിടെ വിനായകനെ ഭാവന ചെയ്തിരിക്കുന്നതു്.

**പരം സ്വർണ്ണവർണ്ണം**

പരനായിട്ടുള്ളവനെ, സ്വർണ്ണവർണ്ണത്തോടുകൂടിയവനെ.

അന്തസ്സത്തയായിരിക്കുന്ന പരമാനന്ദത്തിന്റെ സ്വർണ്ണച്ചുവിയാൽ എല്ലാററിനെയും ആവാസ്യം ചെയ്തിരിക്കുന്നവനെ.

ശിവൻ ത്രിമൂർത്തികളിൽ ഒരുവനാണെങ്കിലും, ശൈവമതക്കാരുടെ കണ്ണിൽ ശിവൻതന്നെയാണ് പരമമായ പൊരുൾ. ശിവൻ സൃഷ്ടിച്ച്, ശിവൻ നിലനിറുത്തി, ശിവനിൽത്തന്നെ വിലയിക്കുന്ന ഈ ലോകം വാസ്തവികതയില്ലാത്തതല്ല. പ്രപഞ്ചത്തിന്റെ വാസ്തവികത, അതിന്റെ കാരണമായിരിക്കുന്ന ശിവന്റെ വാസ്തവികതയിൽ നിന്ന് ഭിന്നമല്ല. ആനന്ദസ്വരൂപനായിരിക്കുന്നതും എല്ലാ ജീവികൾക്കും ആനന്ദകാരണമായിരിക്കുന്നതും ശിവന്റെ സ്വഭാവമാണ്. ഈ പ്രപഞ്ചത്തെ മുഴുവൻ ശിവമയമായ സൗന്ദര്യത്തിന്റെ ആവിഷ്കാരമായി ദർശിക്കുകയാണ് യഥാർത്ഥ സൗന്ദര്യദർശികൾ ചെയ്യുന്നത്. ഇവിടെ ഈ മൂല്യങ്ങളുടെയെല്ലാം സ്വർണ്ണപ്രഭയായാണ് ഗുരു ഭഗവാനെ ദർശിക്കുന്നത്.

## ലസദ്ദന്തഖണ്ഡം

ശോഭിക്കുന്ന ദന്തഖണ്ഡത്തോടുകൂടിയവനെ.

സംയമത്താലുണ്ടാകുന്ന സന്തുഷ്ടിയുടെ മകുടോദാഹരണത്തെ ശോഭായമാനമായ തന്റെ കൊമ്പിൻ കുറിക്കൊണ്ട് വെളിവാക്കുന്നവനെ.

പഞ്ചഭൂതങ്ങളിൽ ഭൂമിയുടെ ദേവനാണ് വിനായകൻ. ആ അർത്ഥത്തിൽ 'ശനീശ്വരൻ' എന്നും വിനായകനെ വിളിക്കാറുണ്ട്. ഗണപതിക്ക് കോപം വരാൻ നിസ്സാരകാരണം മതി. എന്നാൽ ഭൂമിയെപ്പോലെ തന്നെ എളുപ്പത്തിൽ പ്രസാദിക്കുകയും ചെയ്യും. അതുകൊണ്ട് 'ക്ഷിപ്രപ്രസാദി' എന്നും വിനായകനെ വിളിക്കാറുണ്ട്. പ്രസന്നനായ ഭഗവാൻ തന്റെ കൃപകൊണ്ട് ഏവരെയും സന്തുഷ്ടരാക്കുന്നു. നിസ്സീമമായ അവിടുത്തെ കൃപയും കാരുണ്യവും ആർക്കും ഒരു ദോഷവും വരുത്തുവാൻ

അനുവദിക്കുന്നില്ല. ഭഗവാന്റെ മുഖം ആനയുടേതുപോലെയാണെങ്കിലും ആനയുടെ ശൗര്യത്തിന്റെ കേന്ദ്രസ്ഥാനമായ കൊമ്പ് ഒടിഞ്ഞിരിക്കുകയാണ്. അസുരന്മാർക്ക് കൊമ്പും നഖങ്ങളുമുണ്ട്. മറ്റുള്ളവരുമായുള്ള ഇടപെടലുകളിൽ നാം നമ്മുടെ അഹന്തയെ മെരുക്കിയെടുക്കണം; കൊമ്പുകൾ മുറിക്കണം; കൂർത്ത നഖങ്ങൾ വെട്ടിക്കളയണം. ഇതിന്റെ പ്രതീകമാണ് വിനായകന്റെ, മുറിഞ്ഞതെങ്കിലും പ്രശോഭിക്കുന്ന കൊമ്പ്.

### സദാനന്ദപൂർണ്ണം

സന്തോഷംകൊണ്ടും ആനന്ദംകൊണ്ടും പൂർണ്ണനായിരിക്കുന്നവനെ.

### വിവർണ്ണപ്രഭാസ്യം

വിവർണ്ണമായ പ്രഭയുള്ള മുഖത്തോടുകൂടിയവനെ. രാഗങ്ങളെല്ലാമൊഴിഞ്ഞ ശുദ്ധചിന്മാത്രത്തിന്റെ പ്രഭയായുള്ളവനെ.

വിനായകാഷ്ടകത്തിന്റെ ഈ അവസാന ശ്ലോകത്തിൽ വിനായകനെ ശിവനോട് ഏറ്റവും അടുപ്പമുള്ളതായി ചിത്രീകരിക്കുന്നു. ശിവന്റെ പ്രധാന സവിശേഷതകളെല്ലാം ഇവിടെ സൂചിപ്പിക്കപ്പെടുന്നു. വിഷ്ണുവിനെ സകലകല്യാണഗുണങ്ങളോടുംകൂടിയാണ് സങ്കല്പിച്ചിട്ടുള്ളത്. വിഷ്ണുവിന്റെ ലോകം വർണ്ണശബളമാണ്. 'ശ്രീരംഗനാഥ'നെന്ന പേര് ഈ അർത്ഥത്തിലും വിഷ്ണുവിനു യോജിക്കും. എന്നാൽ ശിവനാകട്ടെ, മാനസികമോ സാമൂഹ്യമോ ധാർമ്മികമോ ബൗദ്ധികമോ ആയ വിശേഷണങ്ങൾക്കെല്ലാം അതീതനായി, ഗുണങ്ങളെയെല്ലാം ഭസ്മമാക്കി അതിനെ മേലാകെ പൂശി, വിവർണ്ണനായി വർത്തിക്കുന്നവനാണെന്നതു് പ്രസിദ്ധമാണ്. ശക്തിപുത്രനായ വിനായകൻ വെട്ടിത്തിളങ്ങുന്ന സ്വർണ്ണ

ത്തിൻെറ പ്രഭയുള്ളവനായിരുന്നു. ഇവിടെയാകട്ടെ ഗുണാതീതനായ വിനായകനിൽ വിവർണ്ണമായ പ്രഭയാണു് കാണുന്നതു്.

## ധൃതസ്വർണ്ണഭാണ്ഡം

ധരിച്ചിരിക്കുന്ന സ്വർണ്ണകലശത്തോടുകൂടിയവനെ.

തുമ്പിക്കൈയ്യിൽ സ്വർണ്ണകലശം പേറിക്കൊണ്ടു നില്ക്കുന്ന വിനായകൻെറ രൂപം നാം നേരത്തേതന്നെ കണ്ടതാണു്. പ്രസാദത്തിൻെറയും അതിരില്ലാത്ത ഔദാര്യത്തിൻെറയും നിറകുടമാണു് വിനായകൻ.

## ചലച്ചാരുശുണ്ഡം

ഇളകുന്ന, അഴകുള്ള തുമ്പിക്കൈയ്യോടുകൂടിയവനെ.

തുമ്പിക്കൈയ്യുടെ അർത്ഥം നേരത്തേ പറഞ്ഞതാണു്. ആനയുടെ വിവേചനാശക്തിയുടെ ഇരിപ്പിടം തുമ്പിക്കൈയ്യാണു്. സത്യവും അസത്യവും, ആത്മാവും അനാത്മാവും, നിത്യവും അനിത്യവും ഒക്കെ തിരിച്ചറിയുന്ന നമ്മിലുള്ള വിവേചനാശക്തിയാണു് വിനായകൻെറ തുമ്പിക്കൈ. അതു ചലിക്കുന്നുണ്ടു്. അതായതു്, അതു് സദാ ക്രിയാത്മകമാണു്. മൂല്യവിവേചനം ചെയ്യാനുള്ള നമ്മുടെ കഴിവു് സദാസമയവും ചൈതന്യവത്താണു്.

## ഭജേ ദന്തിതുണ്ഡം

കൊമ്പനാനയുടെ മുഖത്തോടുകൂടിയവനെ.

ഈ പ്രതീകത്തിൻെറ അർത്ഥവും നേരത്തേ വിവരിച്ചിട്ടുള്ളതാണു്.

ശുഭം